# The Kerala Kaumudi

PUBLISHED EVERY SUNDAY

EDITOR–IN–CHIEF: C. V. KUNJURAMAN

*MARCH 21, 1937 – TRIVANDRUM – MEENAM 8, 1112*



ബോൾഷെവിക്കു റഷ്യയുടെ ജനയിതാവായി അറിയപ്പെടുന്ന പരേതനായ ലെനിന്റെ പത്നി. ഭർത്താവിന്റെ മരണശേഷം വിപ്ലവകാര്യങ്ങളിൽ ഏർപ്പെടാതെയും ഇപ്പോഴത്തെ റഷ്യൻ ഏകാധിപതിയായ സ്റ്റാലിന്റെ നയങ്ങളോടു യോജിക്കാതെയും ഒഴിഞ്ഞുനില്ക്കുകയായിരുന്നു. റഷ്യയിൽ ഈയിടെ നടപ്പാക്കിയ പുതിയ ഭരണപരിഷ്കാരത്തിനുശേഷം സ്റ്റാലിനും ഇവരും തമ്മിലുള്ള ശത്രുത അവസാനിച്ചിരിക്കുന്നതായി പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

*Vol. 28*

*No. 12*

"The prime duty of government is to protect the citizen in all his natural rights and liberties—and to take none of them from him."

*ONE ANNA*

# ചിരിയും ചിന്തയും

തങ്ങളുടെ പ്രഥമസന്താനത്തെ ചുംബിക്കുന്ന ഭർത്താവിനോട് ഭാര്യ:—എനിക്കു കുഞ്ഞിനോടു വലിയ അസൂയ.

ഭർത്താവ്:—അതെന്ത്.

ഭാര്യ:—അല്ല, ഇതെല്ലാം എനിക്കു ലഭിക്കേണ്ടതായിരുന്നുവെല്ലോ.

* * *

സ്നേഹിതൻ:—അപ്പോൾ, നിങ്ങളുടെ അച്ഛൻ, അമ്മാവൻ, ജ്യേഷ്ഠൻ—ഇവരെല്ലാം കടലിൽ വച്ചു മരിച്ചു, അല്ലേ; അപായകരമായ സ്ഥാനം! നിങ്ങളെങ്കിലും ഇനി കടലിൽ പോകരുതു്.

കടൽസഞ്ചാരി:—നിങ്ങളുടെ സ്വജനങ്ങളെല്ലാം എവിടെ വച്ചാണു മരിച്ചതു്?

സ്നേഹിതൻ:—ഞങ്ങളുടെ വീട്ടിൽ വച്ചുതന്നെ.

കടൽസഞ്ചാരി:—അപായകരമായ സ്ഥലം! നിങ്ങൾ നിങ്ങളുടെ വീട്ടിൽ ഇനിമേൽ താമസിക്കരുതു്.

* * *

ഒരാൾ:—എന്താഹേ, ഇനിയും നിങ്ങൾ വിവാഹം കഴിക്കാത്തതു്.

മറേറയാൾ:—എന്തിനത്ര ധൃതിപ്പെടാൻ; ഞങ്ങളുടെ അയലത്തുള്ള യുവതികളുടേയും വിവാഹം ഇതുവരെ കഴിഞ്ഞില്ലല്ലോ.

* * *

ശുദ്ധമനസ്സയായ ഒരു ഗ്രാമീണ കന്യക തന്റെ അമ്മയോടു പറഞ്ഞു:—"അമ്മേ! ഇന്നാളെന്റെ കാലിൽ ഒരു ചെറിയ നീരുവന്നിട്ടു എന്തു വേദനയായിരുന്നു. ഇപ്പോളിതാ രണ്ടുനീരു ഒരുപോലെ വന്നിട്ടും അതിനൊരു വേദനയും ഇല്ല."

അമ്മ:—ഉണ്ടാകും മകളെ! പക്ഷെ; അതു നിനക്കല്ല; കാണുന്നവർക്കാണ്.

* * *

സ്ത്രീ:—പുരുഷന്മാരോടു എന്തെങ്കിലും ഒന്നു പറഞ്ഞാൽ അതു ഒരു ചെവിയിൽക്കൂടി കയറി മറേറചെവിയിൽകൂടി പുറത്തുപോകും.

പുരുഷൻ:—അതേ; അതേ. സ്ത്രീകളോടു എന്തെങ്കിലും ഒന്നു പറഞ്ഞാൽ അതു രണ്ടുചെവിയിലും കൂടി അകത്തു കയറി വായിൽകൂടി പുറത്തുപോകും.

—

# ചിത്രപ്രശ്നം

## നമ്പർ 3

**ശരിയായ ഉത്തരങ്ങൾക്കെല്ലാം സമ്മാനം**

ചിത്രപ്രശ്നം

നമ്പർ 3



പേരും മേൽവിലാസവും

1. മുകളിൽകാണുന്ന 25 ഖണ്ഡങ്ങളിലും 1 മുതൽ 25 വരെയുള്ള നമ്പർ ഇടണം. ഒരു നമ്പർ ഒന്നിലധികം പ്രാവശ്യം ഉപയോഗിക്കാൻ പാടില്ല. ഇടത്തുനിന്നു വലത്തോട്ടോ മുകളിൽനിന്നു കീഴോട്ടോ കോണോടുകോണോ എങ്ങനെകൂട്ടിയാലും ആകെത്തുക 65 കിട്ടണം.

2. ഉത്തരങ്ങൾ മീനം 15-ാംനു-യ്ക്കു മുമ്പു കിട്ടിയിരിക്കണം. ആഫീസിൽ മുദ്രവച്ചു സൂക്ഷിച്ചിരിക്കുന്നതുപോലെ അക്കത്തോടക്കം യോജിച്ചുവരുന്ന ഉത്തരത്തിന് 15 രൂപാവിലയുള്ള പുസ്തകങ്ങൾ സമ്മാനം നൽകുന്നതായിരിക്കും.

☞ ഈ ലക്കത്തിൽ ഒൻപതാം പുറത്തു ചേർത്തിരിക്കുന്ന പ്രതിജ്ഞാപത്രത്തിൽ മി. കെ. പത്മനാഭൻ ഒപ്പിട്ടിരിക്കുന്നതു് "1112-ാം മാണ്ട് മകരമാസം 24-ാംനു-" ആണ്.

3. മുകളിൽ കുത്തുവരകൾകൊണ്ടു ചുററിയിരിക്കുന്ന കൗപ്പൺ വെട്ടിയെടുത്തു അയയ്ക്കുന്ന ഓരോ ഉത്തരത്തിനും 1൪ ചക്രത്തിന് തിരുവിതാംകൂർ അഞ്ചൽസ്റ്റാമ്പോ, അല്ലാത്തപക്ഷം ഒരണയ്ക്കു തപാൽസ്റ്റാമ്പോ അയച്ചുതരികയും, വെറുംകടലാസിൽ മേൽ കാണുന്നരീതിയിൽ വരച്ചുത്തരമയയ്ക്കുന്നവർ ഓരോ ഉത്തരത്തിനും മൂന്നു ചക്രത്തിന് അഞ്ചൽസ്റ്റാമ്പോ, രണ്ടണയ്ക്കു തപാൽസ്റ്റാമ്പോ അയച്ചിരിക്കുകയുംവേണം.

4. ഒന്നിലധികം ഉത്തരങ്ങൾ ശരിയായി വരികയാണെങ്കിൽ അവയിൽ ഒന്നിന് നറുക്കിട്ടെടുത്തു സമ്മാനം നൽകുന്നതും ശരിയായ ഉത്തരം ലഭിച്ച മററാളുകൾക്ക് 6 ണ വിലയുള്ള ഓരോ പുസ്തകം നൽകുന്നതുമായിരിക്കും. ശരിയായ ഉത്തരം ആർക്കും ലഭിച്ചില്ലെങ്കിൽ ഏററവും തെററുകുറഞ്ഞ ഉത്തരത്തിനു സമ്മാനം നൽകുന്നതാണ്. ഏററവും കൂടുതൽ ഉത്തരമയയ്ക്കുന്നവർക്കു ഒരു രൂപ വിലയ്ക്കുള്ള പുസ്തകങ്ങൾ അയച്ചു കൊടുക്കപ്പെടും.

5. കവറിന്റെ പുറത്ത് "ചിത്രപ്രശ്നം നമ്പർ 3" എന്നു പ്രത്യേകം എഴുതിയിരിക്കണം.

6. ഉത്തരത്തിന്റെകൂടെ യാതൊരു എഴുത്തും ഉണ്ടായിരുന്നുകൂടാ.

7. ഈ വ്യവസ്ഥകളിൽ ഏതെങ്കിലും ലംഘിച്ച് അയയ്ക്കുന്ന ഉത്തരങ്ങൾ അപ്പഴപ്പോൾ നശിപ്പിച്ചുകളയുന്നതാണ്.

8. മാനേജരുടെ തീരുമാനം അവസാന തീരുമാനമായിരിക്കും.

9. ഇതെപ്പററി യാതൊരു എഴുത്തുകുത്തും നടത്തുന്നതല്ല. ചിത്രപ്രശ്നഫലം മീനം 22-ാംനു-യിലെ കൗമുദിയിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

മാനേജർ
കേരളകൗമുദി "ചിത്രപ്രശ്നം",
പേട്ട, തിരുവനന്തപുരം

# കേരളകൗമുദി

പുസ്തകം 28 | 1937 മാർച്ച് 21 | തിരുവനന്തപുരം | 1112 മീനം 8 | ലക്കം 12


## 'സമസ്തലോകബന്ധു'

(ഈ. വി. കൃഷ്ണപിള്ള, ബി. എ., ബി. എൽ., എം. എൽ.എ.)

1103-ലോ മറേറാ ഞാൻ കൊല്ലത്തു താമസിക്കുമ്പോൾ ആണ് ഈ ദിഗന്തവിശ്രുതനെപ്പററി കേട്ടത്. മദ്ധ്യതിരുവിതാംകൂറിലെ ഒരു വലിയ റബ്ബർ തോട്ടത്തിന്റെ ഭരണക്കാരനായി തീർന്ന ഇദ്ദേഹത്തിന്റെ കൃത്യനിഷ്ഠയിൽ ചകിതചിത്തരായ ചിലർ ഓരോ കള്ളക്കഥകളുമായി എന്നോടടുത്തു. സമ്പത്ത്, പ്രതാപം, ഉദ്യോഗപ്രാഭവം എന്നിവയാൽ പ്രയുക്തമാകുന്ന ദുരധികാരം എന്റെ ലോലമനസ്സിന് എല്ലായ്പ്പോഴും ക്ഷതം ഏൽപിക്കുക പതിവാണ്. ഇന്നുതന്നെ തിരുവിതാംകൂർ പോലീസുതുറയെപ്പററി ഞാൻ ഓർമ്മിക്കാതെയിരിക്കുന്നതു അല്പമായി ശേഷിക്കുന്ന മനസ്സുഖം എന്തിനു വെറുതെ കൈവെടിയുന്നെന്നുള്ള സ്വാർത്ഥതകൊണ്ടു മാത്രമാണ്. ഈ പ്രത്യേകപ്രകൃതംകൊണ്ടു അന്ത്രപ്പേർ അവർകളെപ്പററി കേട്ട കഥകൾ ഞാൻ അപ്പാടെ വിശ്വസിക്കുകയും, അക്കാലത്ത് എനിക്കു വശമായിരുന്ന ചില എതിരുകൾ പ്രയോഗിക്കുകയും ചെയ്തു. ആരോപണങ്ങളുടെ യാഥാർത്ഥ്യത്തെപ്പററി ആരായുന്നതിനു മുതിരാതെ, ഇപ്രകാരം വിക്രിയകൾ കാട്ടിക്കൂട്ടിയ എന്റെ സാഹസബുദ്ധിയെക്കുറിച്ച് അദ്ദേഹം നല്ലതുപോലെ അറിയുകയും ചെയ്തു. അങ്ങനെയിരിക്കുമ്പോൾ ആണ് ഒരു പ്രഭാതത്തിൽ പന്തളം മോട്ടോർകവലയിൽവച്ച് ഞാൻ ആദ്യമായി ഇദ്ദേഹത്തെക്കാണുക. വലുതല്ലെങ്കിലും മുറിച്ചിട്ട വജ്രക്കഷണങ്ങൾ പോലെ തിളങ്ങുന്ന രണ്ടുകണ്ണുകൾ; സൌഹാർദ്ദം ധാരധാരയായി പ്രവഹിക്കുന്ന വദനശ്രീ; ലോകവശ്യം സാധിക്കുന്ന ചിരി; മണികിലുങ്ങുന്നതു പോലെയുള്ള സംഭാഷണസ്വരം; ഇവ എന്റെ ശ്രദ്ധയെ വല്ലാതെ മർദ്ദിച്ചു. ഈ അസാധാരണ പുരുഷനിൽ നിന്ന് ഉൽകൃഷ്ട മനോഭാവവും ഔദാര്യഗരിമയും അല്ലാതെ മറെറന്താണുണ്ടാകുവാൻ സാധിക്കുക എന്നു ഞാൻ അത്ഭുതപ്പെട്ടു. ഞങ്ങളുടെ അടുത്തുനിന്നവർ



എന്നെ പരിചയപ്പെടുത്തേണ്ടതായ ആവശ്യമേ ഉണ്ടായിരുന്നുള്ളു പരസ്പരം ഗാഢസംഭാഷണത്തിൽ ഏർപ്പെടുന്നതിന്.

ഒരു അപരാധിയുടെ അധൈര്യത്തോടെ പുറകോട്ടു വലിഞ്ഞ എന്നെ ആ അവിസ്മരണീയ മന്ദസ്മിതം മുന്നോട്ടു നീക്കി. എന്നിൽ നിന്ന് വല്ല എതിരുകളും ഉണ്ടായതായി അറിഞ്ഞിട്ടേയില്ലെന്നുള്ള ആശ്വാസം എന്നിൽ ബലമായി നിറയ്ക്കുന്നതിനു പര്യാപ്തമായ സൌഹാർദ്ദപാരമ്യമാണ് ഞാൻ ആ മതിമാനിൽ നിന്ന് ആസ്വദിച്ചത്. പിന്നീടു പലതവണയും ഞങ്ങൾ ഓരോ കാര്യത്തിനായി ഒന്നുചേർന്നിട്ടുണ്ട്. എന്റേയും എന്റെ ആത്മമിത്രം എച്ച്. ബി. മഹമ്മദുറാവുത്തർ അവർകളുടേയും തിരഞ്ഞെടുപ്പുകളിൽ അദ്ദേഹം വളരെ സഹായിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഭരണത്തിൽ ഇരിക്കുന്ന റബ്ബർതോട്ടങ്ങളിൽ ചിലത് എന്റെ താലൂക്കിലായതു കൊണ്ട്, താലൂക്കുസംബന്ധമായ പല പൊതുക്കാര്യങ്ങളിലും അദ്ദേഹം മുന്നിട്ടുനിന്നു പ്രവർത്തിച്ചിട്ടുണ്ട്. അടൂർ എന്ന ഞങ്ങളുടെ തിരുവനന്തപുരത്ത് ഒരു കമ്പി ആഫീസ് ഉണ്ടാക്കുന്നതിനു വേണ്ടി അദ്ദേഹത്തിന്റെ കയ്യിൽനിന്ന് രണ്ടായിരത്തിൽപരം രൂപയാണു ചിലവായിട്ടുള്ളത്. ഞങ്ങളുടെ താലൂക്കിൽ കടന്ന് ഏഴെട്ടുദിവസം കഴിയുന്നതിനു മുമ്പിൽതന്നെ അന്ത്രപ്പേർ ആ താലൂക്കിന്റെ ഭരണാധികാരികളിൽ അദ്വിതീയനായി തീർന്നു. ഏതെങ്കിലും ഒരു കാര്യം അവിടെ നടക്കുവാൻ ഉണ്ടെങ്കിൽ അതിന്റെ നേതൃത്വവും ഉപദേശവും അവിടെ നിന്നാണു വരേണ്ടിയിരുന്നത്. അങ്ങനെ ഒക്കെയാണെങ്കിലും താൻ കേവലം അപ്രധാനനായ ഒരു വിദേശി, കാര്യങ്ങൾ തീർച്ചപ്പെടുത്തേണ്ടതു കുന്നത്തൂർ താലൂക്കിന്റെ നാഥന്മാർ, എന്ന നിലമാത്രമേ അദ്ദേഹം ഏതുകാലത്തും അവലംബിച്ചിരുന്നുള്ളു. പരമാർത്ഥത്തിൽ ആഡംബര രഹിതമായ ഈ നിലയാണ് ഈ മഹാശയൻ എല്ലാക്കാര്യങ്ങളിലും കയ്ക്കൊള്ളുന്നത്. തിരുവിതാംകൂർ ചരിത്രത്തിന്റെ ഗതിയ്ക്കു കാലോചിതമായ സൌഗമ്യം വരുത്തിച്ചേർത്ത പല മഹാകാര്യങ്ങളുടേയും നാരായവേരായിത്തന്നെയായിരുന്നിരിക്കാം ഇദ്ദേഹം സ്ഥിതി ചെയ്തതൊ ചെയ്യുന്നതൊ. എന്നാൽ, താൻ അപ്രധാനനായ ഒരു ചേർത്തലക്കാരൻ എന്ന ഭാവം മാത്രമേ അദ്ദേഹത്തിൽ ആളുകൾക്കു കാണുവാൻ കഴിയുന്നു.

റബ്ബർ.തോട്ടംവഴി എങ്ങനേയോ മലംതാലൂക്കായ കുന്നത്തൂർ കടന്നുവീണ് അവിടെ ഒരു മറിമൂക്കൻ നേതാവായി തീരുന്നതിന്ന സാധിച്ച ആരം എന്നായിരുന്നു ഞാൻ അദ്ദേഹത്തെപ്പററി വിചാരിച്ചിരുന്നതു്. അപ്പോഴാണ് ചേത്തലക്കാരായ ചില വക്കീൽസ്നേഹിതന്മാരുമായി ഇദ്ദേഹത്തേപ്പററി സംഭാഷണം ചെയ്യുന്നതിനിടയായതു്. കുഞ്ഞുണ്ണി അന്ത്രപ്പേർ ചേത്തലത്തന്നെയാണ് എല്ലാദിവസവും താമസിക്കുന്നതെന്നും ആ താലൂക്കിൽ ഉള്ള ഏതുകാര്യത്തിനും ഈ മാടമ്പി ജാതിമതഭേദമെന്യേ പ്രധാന ഭാഗഭാക്കാണെന്നും അവരിൽ നിന്ന മനസ്സിലാക്കി. ഏറെത്താമസിയാതെ തന്നെ വേറൊരു താലൂക്കിന്റെ അവകാശത്തെപ്പററിയും അറിയുന്നതിനിടയായി. അതു പത്തനാപുരമാണ്. ഈ മൂന്നു താലൂക്കകാരും വിശ്വസിക്കുന്നതു് എ. സി. എം. അന്ത്രപ്പേർ എല്ലാ ദിവസവും ഇവിടെയെല്ലാം ഉണ്ടെന്നാണ്. ഇതുപോലെ തന്നെയാണ് ഇദ്ദേഹത്തിന്റെ അലംഘ്യകൃത്യങ്ങളും ഇദ്ദേഹത്തിൽ ചുമത്തുന്ന അവകാശവും. ഇന്ന് ലോകത്തിലെ എല്ലാ ഇൻഷ്വറൻസു കമ്പനികളേയും അത്ഭുതാധീനങ്ങളാക്കുന്നതും, തിരുവിതാംകൂറിനും അതിന്റെ നാട്ടുവഴിക്കും അഭിമാനം ചേർക്കുന്നതുമായ ഗാർഡിയൻ ആഫ് ഇൻഡ്യാ ഇൻഷ്വറൻസു കമ്പനിയിൽ ഇദ്ദേഹം ശതാവധാനിയായ രാജശ്രീ കെ. സി. മാമ്മൻ മാപ്പിളയുടെ വലം കയ്യാണ്. ഏഴെട്ടു റബ്ബർ തേയിലത്തോട്ടങ്ങളുടെ ഉടമസ്ഥനും നേരിട്ടുള്ള ഭരണക്കാരനും ആണ്. അത്രയും മററു തോട്ടങ്ങളുടെ ഭരണാധികാരിയാണ്. രണ്ടോ മൂന്നോ ഡസൻ കമ്പനികളുടെ പ്രധാന ഡയറക്ടരാണ്. ചേത്തലയിൽ ചില മില്ലുകളുടെ ഉടമസ്ഥനും നിയന്ത്രകനും ആണ്. പല ബാങ്കുകളുടെ ജീവശ്വാസമാണ്. പള്ളിവാസൽ ജോലികളിൽ ഒരു പ്രധാന ചുമതലക്കാരനാണ്. ടോംഗേററ കണ്ട്രാക്കരാണ്. പല രാഷ്ട്രീയ സമിതികളുടേയും ഓമനസന്താനമാണ്. മദിരാശി മുതൽ തണ്ണീർമുക്കംവരെ, സഹ്യപർവ്വത നിരകൾ മുതൽ പടിഞ്ഞാററൻ കടൽവരെ, ഇൻഷ്വറൻസു മുതൽ ടോംഗേററ വരെ എന്നും, എല്ലായ്പ്പോഴും, എവിടേയും, യാതൊരു പാരവശ്യത്തിനും അധീനമാകാതെ, മുഖപ്രസാദത്തിന തെല്ലെങ്കിലും കുറവു വരാതെ, ഔദാര്യത്തിന ലോപം സംഭവിക്കാതെ, എല്ലാക്കാര്യത്തിലും ഏതു സ്ഥലത്തും പ്രഥമസ്ഥാനം അവകാശപ്പെട്ട്, ഒരു ദിവസത്തിന്റെ ഇരുപത്തിനാലു മണിക്കൂർകളെ ഇരുനൂററിനാല്പതാക്കിപ്പെരുക്കി കഴിയുന്ന ഒരു അത്ഭുത മഹാപുരുഷനാണ് എ. സി. എം. അന്ത്രപ്പേർ.

മുൻ പറഞ്ഞതെല്ലാം അദ്ദേഹത്തിന്റെ ജീവിത ഹിമാലയത്തിലെ നിസ്സാരകൊടുമുടികൾ മാത്രമാണ്. അന്യന്മാർക്ക് വേണ്ടി ജീവിക്കുക എന്നുള്ളതാണ് അപ്രമേയമായ എവറസ്റ്റ്.സ്വർഗ്ഗം. ഇളമണ്ണൂർ ഒരു നായർ കുടുംബത്തിലെ ഭാഗം നടത്തുവാൻ, ചേത്തലക്കമ്പോളത്തിലെ ഒരു വ്യവഹാരം രാജിയാക്കുവാൻ, കായിലോൺ ബാങ്കിലെ ചില ഇടപാടുകൾ ഒതുക്കുവാൻ, ചങ്ങ

---

സി. കേശവൻ

**ബന്ധനത്തിൽ**

ഇന്നു് **478** ദിവസം

---

നാശേരി പുരോഹിതമന്ദിരത്തിലെ ഒരു പ്രധാന ആവശ്യം നിർവഹിക്കുവാൻ, ക്ഷേത്രപ്രവേശന സ്മാരകത്തിന പണം പിരിക്കുവാനും കൊടുക്കുവാനും, രണ്ടു ക്രിസ്തീയവിഭാഗക്കാരുടെ പിണക്കം അവസാനിപ്പിക്കുവാൻ, കരപ്പുറത്തെ ഒരു ദേശമത്സരം ഒതുക്കുവാൻ, പലർക്കും രഹസ്യമായി ഉദാരസംഭാവനകൾ ചെയ്യുവാൻ, ആലപ്പുഴ ഒരു കമ്പനിയുടെ കുഴപ്പം തീർക്കുവാൻ, ശിവരാമപ്പണിക്കരുമായി വെടിപറയുവാൻ, ടി. എം. വറുഗീസിനെ നേരമ്പോക്കുകൊണ്ടു ചിരിപ്പിക്കുവാൻ, സി. വി. കുഞ്ഞുരാമന്റെ പഴങ്കഥകൾ കേൾക്കുവാൻ, ഡാക്ടർ നായിഡുവിന്റെ രോഗസ്ഥിതി ആരായുവാൻ, സി. പി. മേനവന്റെ താമസസ്ഥലം കണ്ടുപിടിക്കുവാൻ, ഭക്തിവിലാസത്തു ഡെപ്യൂട്ടേഷനുമായി എത്തുവാൻ, ഇങ്ങനെ പരാത്ഥമായുള്ള കൃത്യശതങ്ങളാണ് അദ്ദേഹത്തിനുള്ളതു്.

ലോകം അതിവിചിത്രമായ ഒരു സൃഷ്ടിയാണ്. ഒന്നിന്റേയും അസാധാരണത്വം അതിന സഹിക്കുന്നതിന നിവൃത്തിയില്ല. ഒരാൾ [illegible] തഴച്ചുവരുമ്പോൾ, അയാൾക്ക് ദീർ[illegible]യായും ഏതോ രോഗം ഉണ്ടെന്ന് വെറുതെ ലോകം തീർച്ചയാക്കുന്നു. ഒരാൾ ധനത്തിൽ മികച്ചുവരുമ്പോൾ, അയാൾക്ക ഗൂഢങ്ങളായ ആദായമാർഗ്ഗങ്ങൾ ഉണ്ടെന്ന വിധിക്കുന്നു. ഒരാൾ പരോപകാരത്തിൽ ദൃഢനിഷ്ഠനാകുമ്പോൾ, അയാൾക്ക് സ്വാത്ഥമായ ഏതോ ഉദ്ദേശമുണ്ടെന്നുള്ള അപവാദം പരത്തുന്നു. ഇതുപോലെതന്നെയാണ് മറിച്ചും. ഒരാൾ തുടരെത്തുടരെ ക്രൂരകൃത്യങ്ങൾ ചെയ്യുമ്പോൾ, അതിസൂക്ഷ്മമായ ഏതോ സദുദ്ദേശമാണ് അയാളെ ഈ ഗതിയിലേക്ക പ്രേരിപ്പിക്കുന്നതെന്നു പറയുകയുംചെയ്യും. മഹാത്മാഗാന്ധി പണം പിരിക്കുന്നതു് ഭാര്യയുടേയും മക്കളുടേയുംപേർക്ക് നല്ലവസ്തുക്കൾ ഈ ജന്മസാഗരകാലത്തിൽ സമ്പാദിക്കുന്നതിനാണെന്ന് തിരുവനന്തപുരത്തുള്ള ഒരു ബി. എ.ക്കാരൻ പറഞ്ഞെന്നുള്ളതു് ആരും വിശ്വസിക്കയില്ലായിരിക്കാം. "അച്ചൻ"—അതാണ് അന്ത്രപ്പേരുടെ ഓമനപ്പേര്—ഇങ്ങനെ എല്ലാവരേയും, ജാതിമതഭേദമെന്യേ സഹായിക്കുന്നതെന്തിനെന്നുള്ള അന്വേഷണം ഇന്നും ഒരു കമ്മിററിറിപ്പോർട്ടുഘട്ടത്തിൽ എത്തിയിട്ടില്ല. റോസാപ്പൂവ് പരിമളം വീശുകയും, സൂര്യൻ വെളിച്ചം വിതറുകയും, മഞ്ഞുകട്ടി തണുപ്പു ചേർക്കുകയും ചെയ്യുന്നതെന്തിനെന്ന് ആ പൂവിനോടോ, ആ ഗോളത്തോടോ, ആ സാധനത്തോടോ ചോദിച്ചാൽ എന്തുത്തരമാണ ലഭിക്കുക? പരമാത്ഥത്തിൽ അതിന്റെ കാരണം അവയ്ക്കു അജ്ഞാതമാണ്. അതതിന്റെ നൈസർഗ്ഗികഗുണം അതതു കാണിക്കുന്നു എന്നല്ലാതെ ഈ സംശയത്തിന യാതൊരു മറുപടിയും ഇല്ല. ആ മറുപടിതന്നെയാണ് അന്ത്രപ്പേരിന്റെ ജീവിതഗതിക്കും ഉള്ളതു്. ഇങ്ങനെയല്ലാതെയിരിക്കുന്നതിന് അദ്ദേഹത്തിന നിവൃത്തിയില്ല. അതല്ലാ, നാളെമുതൽ മറിച്ചൊരു ജീവിതഗതി അംഗീകരിക്കണമെങ്കിൽ മാത്രമേ അദ്ദേഹത്തിന് ഈ ലോകത്തിൽ ജീവിക്കുന്നതിന് അനുവാദമുള്ളു എന്നു ഒരു വിധി ഉണ്ടാവുകയാണെങ്കിൽ, പ്രകൃതംമാററുന്നതിന നിവൃത്തിയില്ലെന്നു കേഴുവാനേ അദ്ദേഹത്തിന ശക്തിയും ഉണ്ടാവുകയുള്ളു. ഈ പനിനീർചെമ്പകപ്പൂവിൽ നിന്നുതിരുന്ന പരിമളധോരണി പലർക്കും ജന്മസാഫല്യം നൽകുകതന്നെ ചെയ്യുന്നു.

—:—

# ആസന്നമായിരിക്കുന്ന നിയമസഭാ തെരഞ്ഞെടുപ്പ്

(സി. വി. കുഞ്ഞുരാമൻ)

സംയുക്തരാഷ്ട്രീയ കാൺഗ്രസിന്റെ ശ്രമഫലമായി ഈഴവ-മുസ്ലീം-ലത്തീൻ കത്തോലിക്ക സമുദായങ്ങൾക്ക് നിയമസഭയിൽ ഏതാനും സീററുകൾ റിസർവുചെയ്തു കിട്ടി. കാൺഗ്രസിലെ ഏററവും ശക്തിയുള്ള കക്ഷിയായിരുന്ന സുറിയാനിക്രിസ്ത്യാനികൾക്കു പൊതുതെരഞ്ഞെടുപ്പിൽതന്നെ അവരുടെ സമുദായ സ്ഥിതിക്കും യോഗ്യതയ്ക്കും അനുരൂപമായ പ്രാതിനിധ്യം ലഭിക്കത്തക്കവണ്ണം ഫ്രാഞ്ചൈസ് വിപുലമാക്കുകയും നിയോജകമണ്ഡലങ്ങളുടെ ക്രമീകരണം ഭേദപ്പെടുത്തുകയും ചെയ്യാമെന്നു ഗവമ്മെൻറു നിശ്ചയിച്ചു. ഗവമ്മെൻറിൽനിന്നും നടപ്പിൽ വരുത്തിയിരിക്കുന്ന ഈ ഭേദഗതി നിമിത്തം നായന്മാരിൽ ചിലർ വളരെ അസ്വസ്ഥരായിത്തീർന്നിരിക്കുകയാണ്. ഓരോ സമുദായത്തിനുമുള്ള അവകാശങ്ങളെ കവിഞ്ഞു ഗവമ്മെൻറ് ഇക്കാര്യത്തിൽ എന്തെങ്കിലും സൌജന്യം അനുവദിച്ചിട്ടുണ്ടെങ്കിൽ അങ്ങനെയുള്ള പക്ഷപാതം അരുതെന്നു പ്രക്ഷോഭണം നടത്തുവാൻ നായന്മാൎക്കു മാത്രമല്ല, ന്യായബോധമുള്ള ആർക്കും അവകാശമുള്ളതാണ്. നായന്മാരേക്കാൾ സംഖ്യാബലമുള്ളവരും, സമ്പത്തിലും വിദ്യയിലും, രാജ്യത്തിൻെറ ധനോല്പാദനപരിശ്രമങ്ങളിലും നായന്മാരിൽനിന്ന് ഒട്ടും താഴെയല്ലാത്തവരും, സ്പഷ്ടമായി ഉയൎന്നുവരുന്നവരും ആയ സുറിയാനിക്രിസ്ത്യാനികളേയും നായന്മാരേയും ഒരേ നിലയിൽ നിറുത്തിയുംകൊണ്ടാണു ഗവമ്മെൻറ് ഈ പരിഷ്കാരം നടപ്പിൽ വരുത്തിയിരിക്കുന്നത്.

സമുദായപ്രാതിനിധ്യം പാടില്ലെന്നു പറയുന്നവർ ആ വാദവും കൊണ്ടു നടക്കട്ടെ. ഭിന്നസമുദായങ്ങളായി മനുഷ്യർ നിൽക്കുന്ന കാലത്തോളം സമുദായ പ്രാതിനിധ്യം ക്രമീകരിക്കേണ്ടതാണ് എന്നു നമുക്കും നിൽക്കാം. നമ്മൾ സമുദായപ്രാതിനിധ്യത്തിനു വാദിച്ചു. മഹാരാജാവു തിരുമനസ്സിലെ ഗവമ്മെൻറു നമ്മുടെ വാദത്തെ ദയാപുരസ്സരം സ്വീകരിച്ച് ഇപ്പോഴത്തെ വ്യവസ്ഥ ഉണ്ടാക്കിത്തരികയും ചെയ്തു. ഈ വ്യവസ്ഥ അനുസരിച്ചു സംയുക്തകാൺഗ്രസിൽ ചേൎന്നിരിക്കുന്ന മൂന്നു സമുദായങ്ങളിൽനിന്നു 14 മെമ്പറന്മാർ അസംബ്ളിയിലേക്കു പോകുമെന്നുള്ളതു തീർച്ചതന്നെ. എന്നാൽ അങ്ങനെ പോകുന്നവർ കാൺഗ്രസിനു സമ്മതമുള്ളവർതന്നെ ആയിരിക്കുമോ, അതല്ല കാൺഗ്രസിനോടു വിരോധമുള്ളവരുടെ കളിപ്പാവകളായിയിരിക്കുമോ എന്നു കണ്ടറിയേണ്ടതാണ്. ഈഴവരെ സംബന്ധിച്ചിടത്തോളം, എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡിൽനിന്നു നോമിനേററു ചെയ്യപ്പെട്ടവരും കാൺഗ്രസ് പാർല്ലമെൻററി ബോർഡിനാൽ അംഗീകരിക്കപ്പെട്ടവരുമായ സ്ഥാനാൎത്ഥികൾക്കുതന്നെ വിജയം ലഭിക്കുമെന്ന് ഈഴവസമുദായത്തിൻെറ ഇതേവരെയുള്ള അഭിപ്രായഗതി അറിഞ്ഞിടത്തോളം ധൈര്യമായി പറയാമെന്നു തോന്നുന്നു. ഒന്നു രണ്ടു നിയോജകമണ്ഡലങ്ങളിൽ ചില കോടാലിക്കൈകളെ കരസ്ഥമാക്കി കാൺഗ്രസ് വിരോധികൾ ചില ശ്രമങ്ങൾ ചെയ്തുവരുന്നതായി കേൾക്കുന്നുണ്ട്. പക്ഷേ, അനൎത്ഥകാരികളായ അവരെ ആ നിയോജകമണ്ഡലങ്ങളിലെ വോട്ടറന്മാർ യഥാകാലം നിൽക്കേണ്ടിടത്തു നിറുത്തിക്കൊള്ളും എന്നുള്ളതിന് എനിക്കു യാതൊരു സംശയവുമില്ല. എസ്. എൻ. ഡി. പി. യോഗം ശ്രീനാരായണഗുരുസ്വാമി സ്ഥാപിച്ചതു ദുർബുദ്ധികൾക്കു സമുദായ രംഗത്തിൽ കയറി പയററുവാനായിട്ടല്ല. സമുദായശ്രേയസ്സിനെ ലക്ഷ്യമാക്കി പല പ്രവൃത്തികൾ ചെയ്തും ത്യാഗങ്ങൾ സഹിച്ചും കഴിഞ്ഞ 35 സംവത്സരക്കാലംകൊണ്ടു പ്രത്യക്ഷമായ അനേകം നന്മകൾ സമുദായത്തിനു കൈവരുത്തിട്ടുള്ള എസ്. എൻ. ഡി. പി. യോഗത്തിലെ പാർലിമെൻററി ബോർഡിൻെറ തീരുമാനത്തെ അലക്ഷ്യമാക്കി പ്രവൎത്തിക്കുവാൻ സ്വാമിഭക്തിയും വകതിരിവുമുള്ള ഈഴവർ ആരും സന്നദ്ധരാവുകയില്ലെന്നുള്ള വിശ്വാസംകൊണ്ടാണ് ഞാൻ ഈ ധൈര്യം പറയുന്നത്.



കെ. എം. ഈപ്പൻ, എം. എ., ബി. എൽ., സെക്രട്ടറി, ട്രാവൻകോർ നാഷണൽ ബാങ്ക്

ഇദ്ദേഹമാണ്, അടുത്തു വരുന്ന നിയമസഭാ തെരഞ്ഞെടുപ്പിൽ ശ്രീമൂലം അസംബ്ളിയിലേക്കു വടക്കൻ വാണിജ്യ വ്യവസായ നിയോജകമണ്ഡലത്തിൽ ക്രൈസ്തവ സേവകസമിതി പാർലിമെൻററി ബോർഡിനാലും സംയുക്തരാഷ്ട്രീയകാൺഗ്രസ് പാർലിമെൻററിബോർഡിനാലും അംഗീകരിക്കപ്പെട്ടിരിക്കുന്ന സ്ഥാനാർത്ഥി.

ഈഴവസമുദായവും മുസ്ലീം സമുദായവും അവശ്യം ഓൎമ്മിച്ചിരിക്കേണ്ട ഒരു കാര്യം ഉണ്ട്. 1111 ചിങ്ങം 1-ാംനു- സർ എം. ഹബീബുള്ളാ ദിവാൻജിയായിരുന്നു പുറപ്പെടുവിച്ചിട്ടുള്ള കമ്യൂണിക്കിലെ ഒരു വാചകം ഈ രണ്ടു സമുദായങ്ങളും നിലനിൽക്കുന്ന കാലത്തോളം വിസ്മരിച്ചുകളയരുത്. "സംഘടനയും രാഷ്ട്രീയപ്രബുദ്ധതയും ഉള്ളവർ ആയിരുന്നിട്ടും ഈഴവൎക്കും മുസ്ലീമിങ്ങൾക്കും പൊതുനിയോജകമണ്ഡലങ്ങളിലെ തെരഞ്ഞെടുപ്പിൽനിന്നു സീററുകൾ സമ്പാദിക്കുവാൻ പ്രയാസമായി തീൎന്നിരിക്കുന്നതുകൊണ്ടാണ് സീററുകൾ റിസർവ് ചെയ്തുകൊണ്ടുള്ള ഇപ്പോഴത്തെ തെരഞ്ഞെടുപ്പുവ്യവസ്ഥകൾ നടപ്പാക്കുവാൻ ഇടയായിട്ടുള്ളത്" എന്നാണ് ആ കമ്യൂണിക്കിൽ പറയുന്നത്. ഈഴവരെക്കുറിച്ചു ഗവമ്മെൻറു രേഖപ്പെടുത്തിയിരിക്കുന്ന ഈ സംഘടനയുടേയും രാഷ്ട്രീയപ്രബുദ്ധതയുടേയും ആഗമം എവിടെനിന്നാണ്? എസ്. എൻ. ഡി. പി. യോഗം നിൎമ്മിച്ചിട്ടുള്ള സംഘടനയല്ലാതെ മററു പറയത്തക്ക എന്തു സംഘടനയാണ് ഈഴവൎക്കുള്ളത്? എസ്. എൻ. ഡി. പി. യോഗമുണ്ടാക്കിട്ടുള്ള

രാഷ്ട്രീയപ്രബുദ്ധതയല്ലാതെ മററു ആരുണ്ടാക്കിയ രാഷ്ട്രീയപ്രബുദ്ധതയാണ് ഇന്ന് ഈഴവസമുദായത്തിനുള്ളതു്? ഈഴവർ രാഷ്ട്രീയപ്രബുദ്ധതയും സംഘടനയുമുള്ള സമുദായക്കാരാണെന്ന് സർ എം. ഹബീബുള്ളാ പക്ഷപാതം കൊണ്ടു വൃഥാ പ്രശംസ ചെയ്യുതല്ലെന്നു സചിവോത്തമൻ സർ സി. പി. രാമസ്വാമി അയ്യർ ഈയിടെ ചെയ്തിട്ടുള്ള ചില പ്രസംഗങ്ങളിൽനിന്നു നിശ്ചയമായിട്ടുണ്ടല്ലോ. ഈഴവരെപ്പോലെ "സംഘടനയും ശിക്ഷണവും" ഉള്ള സമുദായം ഇല്ലെന്നാണ് സചിവോത്തമൻ മുക്തകണ്ഠമായി പ്രഖ്യാപനം ചെയ്തിരിക്കുന്നതു്. ശ്രീനാരായണഗുരുസ്വാമി ഉണ്ടാക്കീട്ടുള്ള എസ്. എൻ. ഡി. പി. സംഘടനയേയും ആ സംഘടനയിൽനിന്നു സംജാതമായിട്ടുള്ള ശിക്ഷണത്തേയും ഉദ്ദേശിച്ചുതന്നെയാണ് സചിവോത്തമൻ ഈ പ്രശംസ ചെയ്തിരിക്കുന്നതെന്നുള്ളതിനു സംശയമില്ലല്ലോ. ഈ പ്രശംസയെ ഈഴവസമുദായം പൂർണ്ണമായി അർഹിക്കുന്നുണ്ടെന്നു വ്യക്തമാക്കുവാനുള്ള സന്ദർഭമാണ് സന്നിഹിതമായിരിക്കുന്ന നിയമസഭാതെരഞ്ഞെടുപ്പ്. സംഘടനയെ സമാദരിച്ചും ശിക്ഷണത്തിനു വിധേയരായും കഴിഞ്ഞ 4 സംവത്സരക്കാലത്തെ പ്രസിദ്ധമായ നിവർത്തനപ്രക്ഷോഭണത്തിനിടയ്ക്കു ധീരതയോടു കൂടി നിന്നിട്ടുള്ളവരെന്നു പാർലിമെൻററി ബോർഡിനു പൂർണ്ണവിശ്വാസം വന്നിട്ടുള്ളവരെയാണ് ബോർഡിൽനിന്ന് അടുത്ത തെരഞ്ഞെടുപ്പിനു സ്ഥാനാർത്ഥികളായി നിറുത്തീട്ടുള്ളതു്. ഈ സ്ഥാനാർത്ഥികളെ പരാജിതരാക്കുവാൻ ശ്രമിക്കുന്നവർ ശ്രീനാരായണഗുരുസ്വാമിയേയോ ആ മഹാചാര്യനാൽ സ്ഥാപിതമായ എസ്. എൻ. ഡി. പി. യോഗത്തേയോ, യോഗത്തിൻെറ സംഘടനയേയോ, ശിക്ഷണത്തേയോ ബഹുമാനിക്കുന്നവർ അല്ലെന്നുള്ളതു നിർവിവാദമാകുന്നു. ഈഴവരുടെ ഈ ഉറപ്പുള്ള സംഘടനാശക്തിയെ ശിഥിലമാക്കുവാൻ "കരടകതന്ത്രം" പ്രയോഗിക്കുന്ന കരടികൾക്കു ഒരു നരഘാനിവഹമാണ് ഈഴവരെന്നു പ്രത്യക്ഷപ്പെട്ടതുകൊണ്ടു കഴിഞ്ഞാൽ മേലാൽ ഇങ്ങിനെയുള്ള കൃത്രിമങ്ങൾക്ക് ആരുംതന്നെ ഒരുങ്ങുന്നതല്ല. പാർലിമെൻററി ബോർഡിൻെറ തെരഞ്ഞെടുപ്പിൽ പരാജിതരായ ഒന്നുരണ്ടുപേരുടെ സഹായികളെന്നു ഭാവിക്കുന്ന ചിലർ ഒന്നുരണ്ടു സ്ഥലത്തു കുഴപ്പമുണ്ടാക്കുവാൻ ശ്രമിച്ചുവരുന്നതായറിയുന്നു. അവരോട് എനിക്കു യാതൊന്നും തൽക്കാലം പറയേണ്ടതായിട്ടില്ല. പരാജിതരായ സ്ഥാനാർത്ഥികളോട് എനിക്കു പറയാനുള്ളതു് അവരുടെ ഇപ്പോഴത്തെ പരാജയത്തെ അവർ സന്തോഷപൂർവ്വം സ്വീകരിച്ചു പാർലിമെൻററി ബോർഡിൻെറ തീരുമാനം നടപ്പിൽ വരുത്തുന്നതിനു ശ്രമിക്കുന്നതായാൽ അവരുടെ ഇപ്പോഴത്തെ പരാജയം ഭാവിയിലെ വിജയത്തിനുള്ള സുസ്ഥിരമായ അടിസ്ഥാനമായിരിക്കുമെന്നാകുന്നു. 35 സംവത്സരക്കാലത്തെ പ്രശംസനീയമായ സമുദായസേവനപാരമ്പര്യമുള്ള എസ്. എൻ.ഡി. പി. യോഗം—115000 അംഗങ്ങളും 550 ശാഖകളും 15 യൂണിയൻസും ഉള്ള എസ്. എൻ. ഡി. പി. യോഗം—സമുദായത്തിൽ തീരെ ശക്തിയില്ലാത്ത ഒരു സ്ഥാപനമാണെന്നു ആരും വിചാരിക്കരുതു്. എവിടെ കുഴപ്പമുണ്ടാകുമെന്നുകാണുന്നുവോ, അവിടെ യോഗത്തിൻെറ സകല ശക്തികളും പ്രയോഗിച്ചു കുഴപ്പം തീർക്കുവാൻ ശ്രമിക്കുമെന്ന് ഇയ്യിടെ ഒരു യോഗത്തിൽവച്ചു യോഗം പ്രസിഡൻറ് പരസ്യമായി പ്രഖ്യാപനംചെയ്തിട്ടുണ്ടു്. കുഴപ്പങ്ങൾ ഉണ്ടാകുന്നിടത്തു യോഗത്തിൻെറ ശക്തി മാത്രമല്ല, സംയുക്തകാൺഗ്രസിൽ ചേർന്നിട്ടുള്ള ക്രൈസ്തവ-മുസ്ലീം സമുദായങ്ങളുടെ സകല ശക്തികളും കൂടി യോഗത്തിൻെറ പിൻതുണയ്ക്കുണ്ടായിരിക്കുമെന്നു യോഗം സ്ഥാനാർത്ഥികളോടു മത്സരിക്കുവാൻ ശ്രമിക്കുന്ന മാന്യന്മാർ ഓർമ്മിച്ചുകൊള്ളേണ്ടതാകുന്നു.

ക്രൈസ്തവ-മുസ്ലീം സമുദായങ്ങളുടെ പാർലിമെൻററി ബോർഡുകളിൽനിന്നു നിറുത്തീട്ടുള്ള സ്ഥാനാർത്ഥികളുടെ വിജയത്തിനുവേണ്ടി ശ്രമിക്കുവാൻ ആ സമുദായങ്ങൾക്കുള്ള ചുമതലയെ അവർ നിർവ്വഹിക്കുമെന്നുതന്നെ ഈഴവർ വിശ്വസിക്കുന്നു. ഈഴവരേക്കാൾ സംഘടനാദാർഢ്യവും ആ സംഘടനയെ സദാ കാത്തുസൂക്ഷിക്കുവാൻ ചുമതലയുള്ള നേതാക്കന്മാരും ഈ സംസ്ഥാനത്തുള്ള മററു് ഏതു സമുദായക്കാരിലും താഴ്ന്നതല്ലാത്ത രാഷ്ട്രീയപ്രബുദ്ധതയും ഉള്ള ഒരു സമുദായമായിട്ടാണ് ക്രൈസ്തവസമുദായത്തെ ഈഴവർ കരുതിയിരിക്കുന്നതു്. സംഘടനയും ശിക്ഷണവും രാഷ്ട്രീയ പുരോഗതിക്ക് എത്ര ആവശ്യമാണെന്നും അതിൻെറ ഫലം എത്ര ആസ്വാദ്യതമമാണെന്നും നമ്മുടെ സമീപസ്ഥിതമായ മദ്രാസ് പ്രസിഡൻസിയിൽ നടന്ന തെരഞ്ഞെടുപ്പുഫലം പ്രത്യക്ഷമാക്കുന്നുണ്ടല്ലോ. സംയുക്തകാൺഗ്രസിൽ ചേർന്നുനിൽക്കുന്ന സമുദായങ്ങൾക്ക് ഈ സംയുക്ത നിലകൊണ്ടു് ആവശ്യമേയില്ലെന്ന് അഭിപ്രായമുണ്ടെങ്കിൽ ആ അഭിപ്രായം കഴിയുന്നതു നേരത്തെ പ്രഖ്യാപനം ചെയ്യുന്നതു വലിയ ഉപകാരമായിരിക്കും. ക്രൈസ്തവ-മുസ്ലീം പാർലിമെൻററിബോർഡുകൾക്ക് ആ രണ്ടു സമുദായങ്ങളുടെ അചഞ്ചലമായ പിൻതുണയുണ്ടെന്നാണ് ഈഴവർ വിശ്വസിക്കുന്നതു്. ആ വിശ്വാസം കൊണ്ടാണു "സംയുക്ത"ത്തിൽ ഈഴവർ ദൃഢമായുറച്ചു നിൽക്കുന്നതു്.

ഏതു രാജ്യത്തേയും രാഷ്ട്രീയ പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നതു് രാഷ്ട്രീയകക്ഷികളാണല്ലോ. രാഷ്ട്രീയ കക്ഷികളുടെ അഭാവത്തിൽ നിയമസഭയ്ക്കകത്തു വർഗ്ഗീയകക്ഷികൾ ഉണ്ടായിരിക്കുമെന്നുള്ളതു നിർവിവാദമാകുന്നു. ക്രൈസ്തവർക്ക് ഒററയ്ക്കു നിന്നോ, ഈഴവർക്ക് ഒററയ്ക്കുനിന്നോ, മുസ്ലീമിങ്ങൾക്ക് ഒററയ്ക്കു നിന്നോ നിയമസഭയിൽ ഏതെങ്കിലും ഒരു കാര്യത്തിനു പോരാടി ജയം നേടുവാൻ സാധിച്ചു എന്നു വരുന്നതല്ല. എന്നാലും ഈ മൂന്നു സമുദായങ്ങളും രാഷ്ട്രീയകക്ഷിയായി സംഘടിച്ചു നിന്നു നിയമസഭയ്ക്കുള്ളിൽ പ്രവർത്തിക്കുവാൻ തുടങ്ങിയാൽ പ്രയോജനകരമായ പലതും സാധിക്കാമെന്നുള്ളതിനു സംശയമില്ല. രാഷ്ട്രീയകക്ഷികൾ ഈ സംസ്ഥാനത്തു ഉണ്ടായിട്ടില്ലെന്നു ഗവമ്മെൻറുതന്നെ ആവലാതി പറയുന്നുണ്ടു്. നിയമസഭയെ സംബന്ധിച്ച് ഇനി വരാനിരിക്കുന്ന പരിഷ്ക്കാരങ്ങളും പരിവർത്തനങ്ങളും എന്തുതന്നെ ആയിരുന്നാലും രാഷ്ട്രീയകക്ഷികളുടെ നിയന്ത്രണത്തിലല്ലാതെ വർഗ്ഗീയകക്ഷികളുടെ നിയന്ത്രണത്തിൽ ഇതേവരെ ഇരുന്നതുപോലെ മേലും അതു ഇരിക്കുകയില്ലെന്നുള്ളതു നിർവിവാദമാകുന്നു. സംയുക്തമായ നമ്മുടെ ഇപ്പോഴത്തെ നിലയെ പരിപാലിച്ചു കൊണ്ടുപോവുകയാണെങ്കിൽ നിയമസഭയുടെ ഭാവിരൂപം എങ്ങനെയൊക്കെ മാറി മറിഞ്ഞാലും നമുക്കു യാതൊന്നും ഭയപ്പെടേണ്ടതായിട്ടില്ല. എന്തുകൊണ്ടെന്നാൽ 51 ലക്ഷം ജനങ്ങ

ള്ള തിരുവിതാംകൂറിൽ 28-29 ലക്ഷം ആണ് ക്രൈസ്തവ-ഈഴവ-മുസ്ലീം സംയുക്തസമുദായങ്ങൾ. ജനസമുദായത്തിലെ വലിയ ഭൂരിപക്ഷം നാം ആയിരിക്കുന്ന സ്ഥിതിക്കു നിയമസഭയിലെ വലിയ ഭൂരിപക്ഷവും നാം ആയിരിക്കേണ്ടതാണ്. അങ്ങനെയുള്ള ഭൂരിപക്ഷം നിയമസഭയ്ക്കുള്ളിൽ നമുക്കു ലഭിക്കുവാൻ തക്കവണ്ണമുള്ള വ്യവസ്ഥ ഗവർമ്മെന്റു നമുക്കു ചെയ്തുതന്നിട്ടില്ല. ഈഴവക്ക് എട്ടുസീററും, മുസ്ലീമിങ്ങൾക്കു മൂന്നു സീററും, ലാററിൻക്രിസ്ത്യൻസിനു മൂന്നുസീററും കിട്ടത്തക്ക വ്യവസ്ഥയേ ഗവമ്മെന്റു ചെയ്തിട്ടുള്ളു. സുറിയാനിക്രിസ്ത്യാനികൾക്ക് എത്ര സീററു കിട്ടണമെന്നു ഗവമ്മെന്റ് വ്യവസ്ഥചെയ്തിട്ടില്ല. ഈ മൂന്നു സമുദായക്കാരുംചേന്ന് എത്രയൊക്കെ സാഹസങ്ങൾചെയ്താലും സുറിയാനികളെക്കാൾ സംഖ്യ കുറഞ്ഞ നായന്മാർക്കു ലഭിക്കാവുന്നിടത്തോളം സീററുകൾ സുറിയാനികൾക്കു ലഭിക്കുമെന്നു വിശ്വസിക്കുവാൻ തരമില്ല. അടുത്ത കാലത്തു തിരുവനന്തപുരത്തുവച്ചു നടന്ന സൗഹാർദ്ദസമ്മേളനത്തിൽ നായന്മാർക്കു 13 സീററും സുറിയാനിക്രിസ്ത്യാനികൾക്കു 12 സീററും എന്നൊരു വ്യവസ്ഥ ആ സമ്മേളനത്തിലുണ്ടായിരുന്നവരിൽ ഒരാളൊഴിച്ചു ശേഷമുള്ള നായന്മാരെല്ലാവരും സമ്മതിച്ചതാണ്. നായർസർവീസ് സൊസൈററിയുടെ പ്രസിഡെന്റും സെക്രട്ടറിയും അതു സമ്മതിച്ചു. സർവീസ് സൊസൈററിയുടെ കൌൺസിലും അതു സമ്മതിച്ചു. പക്ഷേ പിന്നീട് ആ സമ്മതം നടപ്പില്ലാതെ വന്നു എങ്കിലും അന്നത്തെ നില കൈവിടാതെ 12 സീററുകൾക്കു മാത്രമേ സുറിയാനികൾ ഇപ്പോൾ സ്ഥാനാർത്ഥികളെ നിറുത്തിയിട്ടുള്ളു. ഈഴവ—മുസ്ലീം—ലത്തീൻസമുദായക്കാരും അവക്കു റിസർവുചെയ്തിട്ടുള്ള സീററുകൾക്കു മാത്രമേ സ്ഥാനാർത്ഥികളെ നിറുത്തീട്ടുള്ളു. 29 ലക്ഷം ജനങ്ങളുള്ള സംയുക്തസമുദായക്കാർ 62 സീററുള്ള നിയമസഭയിലെ 26 സീററുകൊണ്ടു തൃപ്തിപ്പെടാമെന്നു വിചാരിച്ചതു് അനുചിതമാണെന്നു ന്യായബോധമുള്ള ആരുംതന്നെ പറയുന്നതല്ല. സൗഹാർദ്ദത്തിനു സമ്മതമില്ലാതെ പിരിഞ്ഞ നായന്മാർ സംയുക്തസമുദായങ്ങളോടു മത്സരത്തിനൊരുങ്ങുകയാണെങ്കിൽ നമുക്കും നമ്മുടെ ശക്തിക്കൊത്ത മത്സരത്തിനു സന്നദ്ധരാകാതെ നിവ്വാഹമില്ലല്ലൊ. അങ്ങനെ ഒരു മത്സരത്തിനിടവരുന്നപക്ഷം വർഗ്ഗീയസ്പർദ്ധയും, അവക്കും നമുക്കും വ്യനാശവുമായിരിക്കും ഫലമെന്നു പഞ്ചാംഗം പറഞ്ഞേ തീരുവെന്നില്ല. ഈഴവസ്ഥാനാത്ഥികളിൽ ആരെയും ഈ മുടിഞ്ഞ മത്സരത്തിൽ ചാടിച്ചു ദീപാളി കുളിപ്പിക്കണമെന്ന് എസ്. എൻ. ഡി. പി. യോഗം വിചാരിക്കുന്നില്ല. എന്നാൽ ഈഴവ സ്ഥാനാത്ഥികളുടെ നില സുരക്ഷിതമാക്കിതീക്കുവാൻ വേണ്ടതു യോഗം പ്രവത്തിക്കുകതന്നെ ചെയ്യും.



പി. കെ. കുമാരൻ, എം. എ., ബി. എൽ., വക്കീൽ, വടക്കൻ പറവൂർ

ഇദ്ദേഹമാണ്, അടുത്തു വരുന്ന നിയമസഭാ തെരഞ്ഞെടുപ്പിൽ ശ്രീമൂലം അസംബ്ലിയിലേക്കു കുന്നത്തുനാടു—പറവൂർ നിയോജകമണ്ഡലത്തിൽ എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡിനാലും സംയുക്ത രാഷ്ട്രീയ കാൺഗ്രസ് പാർലിമെൻററി ബോർഡിനാലും അംഗീകരിക്കപ്പെട്ടിരിക്കുന്ന സ്ഥാനാത്ഥി.

ബാഹ്യമായി വരുന്ന മത്സരത്തെ ഭയപ്പെടേണ്ട ആവശ്യം ഈഴവക്കുള്ളതുപോലെ സുറിയാനികൾക്കില്ലെന്നാണു ഞാൻ വിചാരിക്കുന്നതു്. സുറിയാനി സ്ഥാനാത്ഥികളോടു മത്സരിക്കുവാൻ സുറിയാനികൾ ഉണ്ടാകുന്നതിനെ മാത്രമേ സൂക്ഷിക്കേണ്ടതുള്ളു. സംയുക്തകാൺഗ്രസ് പാർട്ടിയോടു മത്സരിച്ചു നിയമസഭയിൽ പോകുവാൻ ഉദ്യമിക്കുന്ന "സുറിയാനി" നിയമസഭയുടെ അകത്തുചെന്ന് എന്തുചെയ്യുവാനാണു പോകുന്നതെന്നു സുറിയാനി സമുദായം ഗാഢമായി ചിന്തിക്കുവാനുള്ളതാകുന്നു. രാഷ്ട്രീയമായ യാതൊരു ലക്ഷ്യവും രാഷ്ട്രീയമായ യാതൊരു കൂട്ടുകെട്ടും കൂടാതെ നിയമസഭയിൽ പ്രവേശിക്കുവാൻ ഒരുങ്ങുന്ന സുറിയാനികളുടെ ലക്ഷ്യം ഒന്നുകിൽ സ്വാത്ഥം അല്ലെങ്കിൽ സ്ഥാനമാനഭ്രമം എന്നു മാത്രമേ വിചാരിക്കുവാൻ നിർവാഹമുള്ളു. ഈ രണ്ടിൽ ഏതായിരുന്നാലും അവരുടെ പ്രവൃത്തിയുടെ ഫലം ക്രൈസ്തവസംഘടനയ്ക്കു ശൈഥില്യവും ക്രൈസ്തവരുടെ രാഷ്ട്രീയശക്തിക്കു ക്ഷീണവുമായിരിക്കും. കാൺഗ്രസിൽ ചേർന്നുനില്ക്കുന്ന മൂന്നു സമുദായങ്ങളും താന്താങ്ങളുടെ സമുദായശ്രേയസ്സിനെ മാത്രം കരുതി നിഷ്കപടമായി യോജിച്ചു സഹകരിക്കുന്നതായാൽ സംയുക്ത പാർലിമെന്ററി ബോർഡിന്റെ സ്ഥാനാത്ഥികൾ വിജയികളായിത്തീരുമെന്നുള്ളതിനു സംശയമില്ല. ഇങ്ങനെ ഈ മൂന്നു സമുദായങ്ങളും യോജിപ്പോടുകൂടി നില്ക്കുന്നതു തെരഞ്ഞെടുപ്പിൽ ജയംനേടുവാൻ മാത്രമാണോ, അതല്ല രാഷ്ട്രീയമായ വല്ല ലക്ഷ്യവും വച്ചുകൊണ്ടാണോ എന്ന ഒരു പ്രശ്നത്തിനുത്തരം പറയേണ്ടതായിട്ടുണ്ട്. സംയുക്ത കാൺഗ്രസിന്റെ തെരഞ്ഞെടുപ്പു വിജ്ഞാപനത്തിൽ ആ ഉത്തരം ഉണ്ടായിരിക്കുന്നതാണ്.

തിരുവിതാംകൂറിൽ ഇപ്പോൾ നിയമസഭയുണ്ടെങ്കിലും, ആ സഭ ഗവമ്മെൻറിന്റെ ഭരണനയത്തെ രൂപീകരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു എന്നു ഭാവിക്കുന്നുണ്ടെങ്കിലും, ഗവമ്മെൻറിനു നിയമസഭയോടു നിയമദൃഷ്ട്യാ യാതൊരുത്തരവാദിത്വവുമില്ല. നിയമസഭയോട് ഉത്തരവാദിത്വമുള്ള ഒരു ഭരണരീതി ഇവിടെ നടപ്പാകണമെങ്കിൽ ഗവമ്മെൻറിനെ ശക്തിപൂർവം അനുകൂലിക്കുന്ന ഒരു ഭൂരിപക്ഷം നിയമസഭയിൽ ഉണ്ടായിരിക്കുകതന്നെവേണം. വർഗ്ഗം തിരിഞ്ഞുനിന്ന് യാതൊരു സമുദായത്തിന്റെ പ്രതിനിധികൾക്കും ഭൂരിപക്ഷം സമ്പാദിച്ച്, ഗവമ്മെൻറിനെ സുസ്ഥിതിയിൽ നിറുത്തുവാൻ സാധിക്കയില്ലെന്നു സ്പഷ്ടമാണല്ലൊ. വർഗ്ഗീയകക്ഷിയോ രാഷ്ട്രീയകക്ഷിയോ ഒന്നുമല്ലാതെ ഒററയ്ക്കു നിയമസഭയിൽ പോകുന്ന വ്യക്തികളെക്കൊണ്ട് അവരുടെ സമുദായത്തിനാകട്ടെ അവരുടെ വർഗ്ഗത്തിനാകട്ടെ രാഷ്ട്രത്തിനാകട്ടെ ഒരു പ്രയോജനവുമുണ്ടാകുവാനില്ല. വിദ്യാഭ്യാസവിഷയമായും സാമ്പത്തികമായും പല വലിയ സ്കീമും ഗവമ്മെൻറിൽനിന്ന് ആലോചിക്കുന്നുണ്ടെന്നും അവയുടെ എല്ലാം വിജയകരമായ നടത്തിപ്പിനു

കവിതാപംക്തി

# ഗണിക

(പന്തളം കെ. പി. രാമൻപിള്ള, ബി. എ.)

(കേക)

i

നാണമില്ലെനിക്കേതും ലോകമേ നിന്നേനോക്കി
ഞാനൊരു ഗണികയെന്നോതുവാനതൈസ്സരം!
ആനന്ദസാമ്രാജ്യത്തിൻ സൗവർണ്ണ സിംഹാസനം
വാഴുന്ന മഹേശ്വരി ഞാനെന്തുപേടിക്കണം?
മദ്ധ്യാഹ്നസദാചാര വേദാന്ത പുരോഹിത-
വർഗ്ഗമേ! മതിയാക്കു നിങ്ങളീനിന്ദാഭാവം.
അർദ്ധരാത്രിയാംവരെയ്ക്കായുസ്സു ലഭിക്കാത്ത
ശുഷ്കസന്മാർഗ്ഗത്തിൻെറ പട്ടടപ്രേതങ്ങളേ!
കേവലമൊരു കൊച്ചുചുംബനസമ്മർദ്ദത്തി-
ലാവിയായ്തീരാത്തതോ നിങ്ങൾതൻ വേദോക്തികൾ?
സത്യത്തിൻ മുഖംനോക്കി കൊഞ്ഞനം കാണിക്കുന്ന
മർത്ത്യവാനരങ്ങളേ! നിങ്ങളോ വിജ്ഞാനികൾ?
പോകുവിൻഭീരുക്കളേ! ശകുനം മുടക്കാതി-
പ്പാരിൻെറ സന്തോഷത്തിൻ രാജവീഥിയിൽനിന്നും!

ii

ഞാനൊരു വാരാംഗനാമൌലിമാണിക്കം സർവ്വ-
മാനവമഹാനന്ദ സമ്പൂർണ്ണ സാക്ഷാൽകാരം!
പാരിടം മമാലയം, മാനുഷ വർഗ്ഗത്തിങ്ക-
ലേവരുമൊരുപോലെ മാമക കുടുംബാംഗം!
വ്യക്തിത്വമേലാതുള്ള ലോകപൌരുഷത്തിങ്ക-
ലർപ്പിച്ചുകഴിഞ്ഞതാണെന്നുടെ മഹൽപ്രേമം.
വിശ്വത്തിൻ പ്രണയിനിയാണു ഞാ, നെനിക്കെന്നും
വിശ്വസ്തസപത്നികൾ മററുള്ള നാരീജനം!

iii

ഞാനൊരു വാരാംഗനാ മൌലിഭൂഷണം നിത്യ-
നാഥയാണേതൊന്നിനും നിസ്തുല്യം ഭൂലോകത്തിൽ!
ചക്രവർത്തിമാരല്ല, പീരങ്കിപ്പടയല്ല,
വിക്രമന്മാരുമല്ല ലോകത്തിൻ മേധാവികൾ;
എന്തിനുമറയ്ക്കുന്നു നിങ്ങളപ്പരമാർത്ഥം?
ഹന്ത യീഞാൻതന്നല്ലീലോകത്തിന്നധീശ്വരി!
മകുടം മൽപാദത്തിൽ കാണിക്ക വച്ചീടുവാൻ
സമയംചോദിക്കുന്നു സാർവ്വഭൗമന്മാർപോലും!
ചെങ്കോലു ദൂരത്തിട്ടെൻ കാലിണതലോടുവാൻ
സങ്കോചംഭാവിപ്പീല രാജരാജന്മാർപോലും!

iv

ഗണികാശിരോരത്നം ഞാനത്ര ജഗത്രയ-
ഗണനാലക്ഷ്യ സച്ചിൽ സായൂജ്യനികേതനം!
ഭദ്രതാവുകന്മാരേ! പോരുവിൻ വിരക്തരേ!
മുഗ്ദ്ധസന്മാർഗ്ഗാപായ വഞ്ചിത ചിത്തന്മാരേ!
ശൃംഗാരവസന്തത്തിൻ സൌഭാഗ്യം തിരതല്ലും
നന്ദനാരാമത്തിങ്കൽ സ്വാഗതം നിങ്ങൾക്കെല്ലാം.
ചാരിത്ര്യച്ചിതൽപുററിൻ മറവിൽനിന്നും ഗൂഢ-
കാമത്തിന്നരങ്ങേററം സാധിക്കും കുലീനയോ
നാണത്തിൻപുതപ്പിട്ടു പിന്തിരിഞ്ഞോടിക്കേറി
വാതുക്കലൊളിക്കുന്ന കന്യകാജനങ്ങളോ
നിങ്ങളെവിലക്കുകില്ലേതുമീ സുരാരാമ-
മംഗളരംഗത്തിങ്കൽ; പോരുവിൻ യഥാകാമം.

v

പുളകപ്പൂവല്ലിതൻ നിർവ്വാണപ്രദമാകും
തണലിൽ നമുക്കെല്ലാമെന്നെന്നുംസമ്മേളിക്കാം.
ഹൃദയംപരസ്പരം തഴുകും ശൃംഗാരശ്രീ-
മദിരോത്സവത്തിങ്കൽ മാനസം ചാഞ്ചാടിക്കാം.
മദനാനന്ദ ലീലാസാദമാർന്നകൈതവം
മണിതാലാപംകേട്ടു മോഹനിദ്രയിൽ താഴാം.
ആയിരം വേദാന്തങ്ങൾ ചൊല്ലിക്കൊണ്ടുഴറേറാടി-
ങ്ങായിരം പുരോഹിതർ നമ്മളെ ശപിക്കട്ടെ,
സത്യത്തിന്നാശ്ലേഷത്തിൽ, നിർവ്വാണസുഷുപ്തിയിൽ
മഗ്നരാം നമുക്കെന്തിന്നാവകശ്രദ്ധിക്കണം?

---

ജനങ്ങളുടെ സഹകരണം ആവശ്യമാണെന്നും ദിവാൻജിയും മഹാരാജാവുതിരുമനസ്സുകൊണ്ടു തന്നെയും പ്രസ്താവിച്ചിട്ടുണ്ടല്ലോ. സംയുക്തകാൺഗ്രസ്കാരുടെ രാഷ്ട്രീയലക്ഷ്യം ഗവമ്മെൻറിനെ സഹായിക്കുകയൊ എതിക്കുകയൊ അല്ല; ഉത്തരവാദിത്വഭരണസ്ഥാപനത്തിനു ആവശ്യമായി കരുതപ്പെട്ടുപോരുന്ന ഒരു രാഷ്ട്രീയകക്ഷി സ്ഥാപനമാകുന്നു. നിയമസഭയ്ക്കകത്തു ചെന്നു കക്ഷികളെ ഉണ്ടാക്കാമെങ്കിലും നിയമസഭയ്ക്കു പുറത്തുതന്നെ സമ്മതിദായകന്മാരുടെയും പൊതുജനങ്ങളുടെയും പിൻതുണയുള്ള ഒരു കക്ഷിയെക്കുറിച്ചു പൊതുവെയുണ്ടാകുന്ന ബഹുമാനവും പരിഗണനയും നിയമസഭയ്ക്കകത്തുചെന്നു രൂപവല്ക്കരിക്കുന്ന കക്ഷികൾക്കുണ്ടായിരിക്കുമോ എന്നു സംശയമാകുന്നു. സംയുക്തകാൺഗ്രസ് അതിൽ ചേർന്നിട്ടുള്ള ഈ സംസ്ഥാനത്തിലെ മൂന്നു പ്രധാന സമുദായങ്ങളുടെ അംഗീകരണമുള്ള ഒരു പൊളിററിക്കൽ പാർട്ടിയായിരിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ഈ പാർട്ടിയിൽ ക്രൈസ്തവ—ഈഴവ—മുസ്ലീം സമുദായക്കാക്കു മാത്രമേ ചേരാൻ പാടുള്ളുവെന്നു പാർട്ടി ഉദ്ദേശിച്ചിട്ടില്ല. പാർട്ടിയുടെ രാഷ്ട്രീയാദർശങ്ങളും കാര്യപരിപാടിയും അംഗീകരിക്കാൻ സമ്മതമുള്ള മററു സമുദായങ്ങൾക്കും ഈ പാർട്ടിയിൽ ചേരാവുന്നതാണ്. തെരഞ്ഞെടുപ്പിനു മുമ്പായിതന്നെ പാർട്ടിയിൽ ചേരാമെന്നുള്ളവക്കു തെരഞ്ഞെടുപ്പിൽ തന്നെ കാൺഗ്രസിൻെറ സഹായം പ്രതീക്ഷിക്കാവുന്നതാണ്. ആരെയും വ്യാമോഹിപ്പിക്കുവാൻവേണ്ടി ഇതു പറയുന്നതല്ല. നല്ല സമ്മതവും സന്തോഷവുമുള്ളവരെ പാർട്ടിയിൽ ചേർക്കണമെന്നല്ലാതെ ആരെയും വ്യാമോഹിപ്പിച്ചു പാർട്ടിയിൽ ചേർക്കണമെന്നു കാൺഗ്രസിനു ലവലേശം ഉദ്ദേശമില്ല. വല്ല നിവൃത്തിയുമുണ്ടെങ്കിൽ സമുദായമത്സരം കൂടാതെ അടുത്ത തെരഞ്ഞെടുപ്പു കഴിഞ്ഞാൽ കൊള്ളാമെന്നുള്ള ആഗ്രഹംകൊണ്ടു ഇക്കാര്യം തുറന്നുപറഞ്ഞതാണ്. നിയമസഭയുടെ പൂർവ്വചരിത്രം പരിശോധിച്ചാൽ വർഗ്ഗീയസ്പർദ്ധയോടുകൂടിയ വാദപ്രതിവാദങ്ങൾ നടക്കാതെയുള്ള സമ്മേളനം ഒന്നെങ്കിലുമുണ്ടായിരുന്നോ എന്നു സംശയിക്കാതെ തരമില്ല. വർഗ്ഗീയപ്രാതിനിദ്ധ്യം അനുവദിക്കാതുള്ള സഭയായിരുന്നു ഇതിനുമുമ്പുണ്ടായിരുന്നതെന്നുള്ള കാര്യവുംകൂടി ഓർക്കുമ്പോൾ, എല്ലാ സമുദായക്കാക്കും അവരവരുടെ ജനസംഖ്യയ്ക്കു അനുരൂപമായ പ്രാതിനിദ്ധ്യം ഇല്ലാതെ, ഏതെങ്കിലും സമുദായത്തിനു പ്രത്യക്ഷമായപ്രാബല്യമുള്ള സഭയിലാണു വർഗ്ഗീയവാദങ്ങൾ അസുഖകരമായവിധം മുഴുക്കുന്നതെന്നു സ്പഷ്ടമായി കാണുവാൻ കഴിയുന്നതാണ്. ഇങ്ങനെയുള്ള ദുഷിച്ച വർഗ്ഗീയവാദങ്ങൾക്കുപശാന്തി ഉണ്ടാക്കുവാൻ ഉതകുവിച്ച ജായിൻറു പൊളിററിക്കൽ കാൺഗ്രസിനു വിജയമുണ്ടാകട്ടെ.

---

## സ്വയം വെട്ടിമരിക്കുന്നോ?

—:—

(കെ. ജി. നാരായണൻ, മുളക്കുളം)

എസ്. എൻ. ഡി. പി. പാർലിമെന്ററി ബോർഡിൽനിന്ന്, ഈഴവർക്കു നിയമസഭയിൽ റിസർവ്വ് ചെയ്തിട്ടുള്ള സ്ഥാനങ്ങളിലേക്കു സ്ഥാനാർത്ഥികളെ നിറുത്തിക്കഴിഞ്ഞുവല്ലൊ. സമുദായത്തേയും എസ്. എൻ. ഡി. പി. യോഗത്തേയും ബഹുമാനിക്കുന്ന ആരുംതന്നെ ഇതിനെ എതിർക്കാവുന്നതല്ല. എന്നാൽ എസ്. എൻ. ഡി. പി. പാർലിമെന്ററിബോർഡിൽ സ്ഥാനാർത്ഥിയായി നിന്നു പരാജയമടഞ്ഞ മി: കെ. കുഞ്ഞുപണിക്കർ, ഒരുപജാപകസംഘത്തിന്റെ നേതൃത്വത്തിലായിരിക്കണം, യോഗനിശ്ചയത്തെ എതിർക്കുവാൻ ശ്രമംചെയ്തുവരുന്നതായി കാണുന്നു. അദ്ദേഹത്തിന്റെ അനുചിതവും വിലക്ഷണവുമായ ആ നയത്തെ ഈഴവർ കഠിനമായി പ്രതിഷേധിക്കേണ്ടതും യോഗനിശ്ചയം നടപ്പിൽവരുത്തുവാൻ ആത്മാർത്ഥമായി ശ്രമിക്കേണ്ടതുമാകുന്നു.

സംഭവബഹുലമായ കഴിഞ്ഞ കാലങ്ങളിൽ യോഗത്തിനുവേണ്ടി മി: കുഞ്ഞുപണിക്കർ ചെയ്ത നിസ്വാർത്ഥമായ സേവനത്തെ ഞാൻ അഭിനന്ദിക്കുന്നു. ആ അഭിനന്ദനം സ്വീകരിക്കുന്നതിനു മുമ്പായി, അദ്ദേഹം ആത്മാർത്ഥതയെ ബഹുമാനിക്കുന്നു എങ്കിൽ, ഇന്നദ്ദേഹമെടുത്തിട്ടുള്ള ദയനീയമായ നിലയെപ്പററിയും അതിനുമുമ്പഭിനയിച്ചിരുന്ന സമുദായഭക്തവേഷത്തെപ്പററിയും അല്പം ചിന്തിക്കേണ്ടതാണ്. കഴിഞ്ഞ കാലങ്ങളിൽ അദ്ദേഹം സമുദായത്തിനുവേണ്ടി ചെയ്ത സേവനം നിഷ്കപടമായിരുന്നാൽ തന്നെയും അതു സ്വാർത്ഥപൂർത്തിക്കുള്ള തന്ത്രപ്രയോഗമായിരുന്നെന്നു ഇന്നാരെങ്കിലും വ്യാഖ്യാനിക്കുന്നെങ്കിൽ അതിൽ അബദ്ധമില്ല.

മി: കുഞ്ഞുപണിക്കർ തന്റെ മനസ്സാക്ഷി ഒന്നു പരിശോധിക്കട്ടെ. കഴിഞ്ഞ കാർത്തികപ്പള്ളി എസ്. എൻ. ഡി. പി. യൂണിയൻ വാർഷികമഹോത്സവത്തോടനുബന്ധിച്ച് മി: കെ. കേശവൻ, ബി. എ., ബി. എൽ. ന്റെ അദ്ധ്യക്ഷതയിൽ നടത്തിയ യുവജന സമ്മേളനത്തിൽവച്ച്, പാർലിമെൻററിബോർഡ് ഒരു മരപ്പാവയെയാണ് സ്ഥാനാർത്ഥിയായി നിറുത്തുന്നതെങ്കിൽ താൻ അതിനുവേണ്ടി വോട്ടുചെയ്യും മററുപ്രകാരത്തിലും സഹായിക്കുന്നതാണെന്നു മി: കുഞ്ഞുപണിക്കർ പ്രസ്താവിച്ചില്ലേ. ഇന്നാകട്ടെ ആ പാർലിമെൻററിബോർഡിന്റെ ഘടനയേയും കാര്യക്ഷമതയേയും പററി അദ്ദേഹം ചോദ്യംചെയ്യുന്നു. മകരം 28-ാംനു-യ്ക്കു മുമ്പു പാർലിമെൻറിബോർഡ് നല്ലതും അതിനുശേഷം ചീത്തയും ആയതെങ്ങിനെ എന്നു മി: കുഞ്ഞുപണിക്കർ തന്നെ വ്യാഖ്യാനിക്കുവാൻ അദ്ദേഹത്തെ ഞാൻ ക്ഷണിച്ചുകൊള്ളുന്നു.

മകരം 28-ാംനു-യ്ക്കു മുമ്പു പാർലിമെൻററി ബോർഡിനെ സ്തുതിക്കയും സമുദായഭക്തനെന്നു ഭാവിക്കയും ചെയ്തിരുന്നതു എസ്. എൻ. ഡി. പി. യോഗം മി: കുഞ്ഞുപണിക്കരെതന്നെ സ്ഥാനാർത്ഥിയായി തെരഞ്ഞെടുക്കുമെന്നുള്ള വിശ്വാസംകൊണ്ടായിരുന്നിരിക്കാം. ആ വിശ്വാസം നിർഭാഗ്യവശാൽ ശിഥിലീകൃതമാകയും നൈരാശ്യാഗ്നിയിൽ മനസ്സമാധാനത്തെ ഹോമിക്കയും ചെയ്തതിനാൽ മി. കുഞ്ഞുപണിക്കർ ക്ഷുഭിതനാകാമെങ്കിലും, ആ കാരണംകൊണ്ടു അനേകലക്ഷം ജനങ്ങളുടെ യഥാർത്ഥമായ പ്രാതിനിധ്യംവഹിക്കുന്ന എസ്. എൻ. ഡി. പി. യോഗത്തെ തകർത്തുകളയുമെന്നു ഭീഷണിപ്പെടുത്തുന്നതും യോഗാംഗങ്ങളെ പുച്ഛിച്ചു വീരവാദം പറയുന്നതും അദ്ദേഹത്തിനു ഭൂഷണമല്ല. ഒരിക്കൽ മി. കുഞ്ഞുപണിക്കരെപ്പോലെ തന്നെ നിലയും വിലയുമുള്ള യോഗ്യന്മാർ, അടിയുറച്ച സ്വാധീനശക്തിയുടെ പിൻബലത്തോടുകൂടി ശ്രമിച്ചിട്ടും നശിക്കാത്തവണ്ണം ഒരു ആത്മചൈതന്യം എസ്. എൻ. ഡി. പി. യോഗത്തെ അനുഗ്രഹിക്കുന്നുണ്ടെന്നു മി. കുഞ്ഞുപണിക്കരോടു ഞാൻ വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

അനേകം യോഗങ്ങളിൽ പ്രസംഗംമുഖേനയും വ്യക്തികളോടഭിമുഖമായും യോഗനിശ്ചയത്തെ എതിർക്കാവുന്നതല്ലെന്നുപ്രസ്താവിച്ചശേഷം, നിസ്സങ്കോചം സമുദായ ദ്രോഹത്തിനു മുതിരുമ്പോൾ കാര്യവിവരമുള്ളവർ അതിനെ അനുകൂലിക്കുമെന്നു തോന്നുന്നില്ല. ഇത്ര ക്ഷണം അഭിപ്രായം മാറുന്ന ഒരാളെ ഉത്തരവാദിത്വമുള്ള നിയമസഭാ സമാജികനായി തെരഞ്ഞെടുത്താൽ പ്രലോഭനങ്ങളുടെയും സ്വാർത്ഥതയുടെയും പ്രേരണ ഇല്ലെങ്കിലും അഭിപ്രായം മാറിക്കൂടെന്നില്ലല്ലൊ.

മി. കുഞ്ഞുപണിക്കർ ബുദ്ധിമാനാണെങ്കിൽ എസ്. എൻ. ഡി. പി. യോഗനിശ്ചയത്തെ നടപ്പിൽ വരുത്തുവാനാണു ശ്രമിക്കേണ്ടത്. അല്ലാത്തപക്ഷം അദ്ദേഹം സ്വന്തവാളാൽ സ്വം വെട്ടി മരിക്കയാണു ചെയ്യുന്നതെന്ന് ഓർത്തിരിക്കട്ടെ.

---

### എസ്. എ[illegible] യോഗം പാർലിമെൻററി ബോർഡ് സമക്ഷം
### "ഞാൻ ഇതിനാൽ പ്രതിജ്ഞ ചെയ്യുന്നു"

"വരുന്ന നിയമസഭാതെരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥികളെ നിർദ്ദേശിക്കുന്നതിനെ സംബന്ധിച്ച് എസ്. എൻ. ഡി. പി. പാർലിമെൻററിബോർഡു ചെയ്യുന്ന തീരുമാനത്തെ ആദരിക്കുകയും ബോർഡിൽനിന്നും നിർദ്ദേശിക്കുന്ന സ്ഥാനാർത്ഥിയുടെ വിജയത്തിനായി സർവ്വാത്മനാ യത്നിക്കുകയും ചെയ്തുകൊള്ളാമെന്നു തിരുവനന്തപുരം ഹൈക്കോടതി വക്കീലും ചിറയിൻകീഴ് — നെടുമങ്ങാട് നിയോജകമണ്ഡലത്തിൽ സ്ഥാനാർത്ഥിയായി നില്ക്കയുംചെയ്യുന്ന കെ. പത്മനാഭൻ ബി. എ., ബി. എൽ. ആയ ഞാൻ ഇതിനാൽ പ്രതിജ്ഞചെയ്യുന്നു. പാർലിമെൻററി ബോർഡ് എന്നെ ഒരു സ്ഥാനാർത്ഥിയായി നിർദ്ദേശിക്കുകയും തെരഞ്ഞെടുപ്പിൽ എനിക്കു വിജയം സിദ്ധിക്കുകയും ചെയ്യുന്നതായാൽ എസ്. എൻ. ഡി. പി. യോഗത്തിന്റെ ആദർശങ്ങളും നയവും ഞാൻ അംഗീകരിച്ചുകൊള്ളാമെന്നും യോഗത്തിൽനിന്ന് അതതു കാലം രൂപവൽക്കരിക്കുന്ന കാര്യപരിപാടിയും നിർദ്ദേശങ്ങളും അനുസരിച്ചു എന്റെ നിയമസഭാജീവിതം നയിച്ചുകൊള്ളാമെന്നും ഞാൻ ഉറപ്പുനൽകുകയുംചെയ്യുന്നു."

(Sd) കെ. പത്മനാഭൻ

## "വണ്ടേ! നീ തുലയുന്ന വീണയിവിളക്കും നീ കെടുത്തുന്നിതേ"

(കെ. വേലായുധൻ, വക്കീൽ, വൈക്കം)

തിരുവിതാംകൂർ നിയമസഭകളിൽ ചില സമുദായങ്ങൾക്കായി സംവരണം ചെയ്തിട്ടുള്ള സീററുകളിലേയ്ക്കു് അതതു സമുദായങ്ങളുടെ ആദരണീയവും സുസ്ഥാപിതവുമായ സ്ഥാപനങ്ങളിൽനിന്നും സ്ഥാനാർത്ഥികളെ തെരഞ്ഞെടുത്തിട്ടുണ്ടു്. അങ്ങനെ പാർലമെൻററിബോർഡുകൾ വഴി തെരഞ്ഞെടുപ്പു നടത്തിയതുകൊണ്ടു് അതതു സമുദായങ്ങൾക്കും രാജ്യത്തിനും ഉണ്ടായിട്ടുള്ള അന്തസ്സും അഭിമാനവും ശക്തിയും അപ്രതീക്ഷിതമാംവണ്ണം പ്രത്യക്ഷമാകുകയും ചെയ്തു. തെരഞ്ഞെടുപ്പു പരിപാടി ഈ നവീനമാർഗ്ഗത്തിൽക്കൂടി നയിച്ചതിനാൽ വ്യക്തികൾക്കും സമുദായങ്ങൾക്കും അവർണ്ണ്യമായ ദുർഘടങ്ങളിൽനിന്നും ഒഴിഞ്ഞുനില്ക്കുവാൻ കഴിഞ്ഞിട്ടുണ്ടു്. സ്ഥാനാർത്ഥികളും പൊതുജനങ്ങളും സമുദായങ്ങളും നേരിടേണ്ടിവരുമായിരുന്ന-ചിന്തിക്കുവാൻപോലും വയ്യാത്ത-കഷ്ടപ്പാടുകൾ, അപ്രതിരോധ്യമായ ധനദുർവ്യയം, ഭയങ്കരമായ വൈരാഗ്യ സംഘട്ടനം എന്നീ ഭീകരകാര്യങ്ങളെപ്പററി ഓർക്കുമ്പോൾ ഇന്നത്തെ ശാന്തവും ഉചിതവുമായ ഈ തെരഞ്ഞെടുപ്പിനെ നാം എത്രകണ്ടു് അഭിനന്ദിക്കേണ്ടതും അനുസരിക്കേണ്ടതുമാണു്.

നമ്മുടെ ഓരോരുത്തരുടേയും പൂർവ്വാനുഭവങ്ങളെയും അറിവിനേയും വച്ചു നോക്കുന്നപക്ഷം അയ്യായിരവും പതിനായിരവും രൂപാ ചിലവുചെയ്തു് വെറും വ്യക്തിസ്ഥാനാർത്ഥികളോടു മാത്രം തെരഞ്ഞെടുപ്പിൽ പരിതാപകരമാംവണ്ണം പരാജിതരായിട്ടുള്ളവർ തിരുവിതാംകൂറിൽ അപൂർവ്വമല്ലെന്നുകാണാം. ഇന്നാണെങ്കിൽ എതിരിടേണ്ടിവരുന്നതു് വ്യക്തികളോടല്ല, വ്യക്തിസമുദായത്തോടല്ല, ഏതൊരു സമുദായത്താലും പുകഴ്ത്തപ്പെട്ടിട്ടുള്ളതും, ഏതൊരു മഹാനാലും അഭിനന്ദിക്കപ്പെട്ടിട്ടുള്ളതും, അചഞ്ചലവും സുസംഘടിതവും ശക്തിമത്തും ആയ മഹാപ്രസ്ഥാനങ്ങളോടാണു്. വ്യക്തികളോടുമല്ലിട്ടു ജയിക്കുവാൻ കഴിയാത്ത ഒരുത്തനു് ഒരു മഹാപ്രസ്ഥാനത്തോടു മല്ലിട്ടു ജയിക്കുവാൻ കഴികയില്ലെന്നുള്ളതു് ഏതൊരു മടയനും അറിയുവാൻ കഴിയുന്ന സംഗതിയാണു്. അതിനാൽ വെറും സ്വാർത്ഥത്തിന്റെ മൂർത്തീകരണം കൊണ്ടുമാത്രം, അഹങ്കാരത്തിന്റെയും പണത്തിന്റെയും തള്ളൽകൊണ്ടുമാത്രം രാജ്യക്ഷേമത്തെ വിസ്മരിച്ചു്, സമുദായനന്മയെ വിഗണിച്ചു് ആരെങ്കിലും മുന്നോട്ടുവന്നു് എതിർത്താൽ, വണ്ടേ! നീ തുലയുന്ന വീണയിവിളക്കും നീ കെടുത്തുന്നിതേ എന്നല്ലാതെ മറെറാന്നും പറയണമെന്നു വിചാരിക്കുന്നില്ല.

# സാഹിത്യം

(ജോർജ് വി. പള്ളിപ്പുറമ്പിൽ)

സാഹിത്യം എന്നാൽ എന്തു്? ലോകത്തിന്റെ ഭാവനാരൂപേണയുള്ള മോഹനചിത്രീകരണം; അതേ അതാണു് സാഹിത്യം. പ്രകൃതിനിരീക്ഷണവിചക്ഷണനായ ഒരനുഗൃഹീതസാഹിത്യകാരന്റെ ഉള്ളിൽ കൊള്ളാതെ തുള്ളിത്തുള്ളിച്ചാടുന്നവിചാരപരമ്പരാപ്രവാഹമാണു സാഹിത്യം. അതു് സഹൃദയന്റെ ഹൃദയപാരാവാരം കടഞ്ഞെടുത്ത ഒരമൃതകുംഭമാണു്. ചിന്തകന്റെ ചന്തംചിന്തുന്ന തൂലികത്തുമലരിൽനിന്നും ഉൽഭവിച്ചു് അനർഗ്ഗളമായിഒഴുകുന്ന ഒരു മരന്ദവാഹിനിയാണു് സാഹിത്യം. ഇരുളടഞ്ഞ ധരാതലത്തിൽ ആനന്ദപ്പൂമഴ വർഷിക്കുന്ന മോഹനമേഘമാണതു്. പ്രപഞ്ചപ്പൂന്തയ്യലാളിന്റെ കോമളഗളനാളത്തിൽനിന്നും സഹൃദയശിരോമണിയായ ഏതോ കാമകോമളൻ പൊട്ടിച്ചു് ചിന്നിച്ചിതറിച്ച മുത്തുമാല്യങ്ങളാണു സാഹിത്യം. കവിരാജന്റെ ശൃംഗാര ലീലാമണിമന്ദിരത്തിൽനടക്കുന്ന അഞ്ചിതചാഞ്ചാട്ടമാണതു്. ഭാവനാമുരളിയിൽ കവികോകിലമൂതുന്ന ജ്ഞാനപ്പാനയാണു സാഹിത്യം. പ്രകൃതിയുടെ ഓമനപ്പുഞ്ചിരിയത്രെ അതു്.

മഹാകവി ടാഗോറിന്റെ ഭാഷയിൽ പറഞ്ഞാൽ സ്വർഗ്ഗീയകവാടത്തിൽ കത്തിച്ചുകാണിക്കുന്ന വെള്ളിവിളക്കുകളാണു സംഗീതസാഹിത്യങ്ങൾ. ആദ്ധ്യാത്മികാന്തരീക്ഷത്തെ ലക്ഷ്യമാക്കി വിഹരിക്കുന്ന കലാവിഹംഗത്തിന്റെ രണ്ടു പൂഞ്ചിറകുകളാണവകൾ. മണംവീശുന്ന മലർവാടിയും, മനംമയക്കുന്ന മാണിക്കവുമാണു സംഗീത സാഹിത്യങ്ങൾ. പച്ചപ്പൂങ്കിളിയുടെ പേച്ചു്—കോമളഹംസത്തിന്റെ ചിറകടിയൊച്ച-അതെ, അതാണു സാഹിത്യം.

## വിഷയവിവരം




THE KERALA KAUMUDI

VOL. 28 NO. 12






പുസ്തകം 28 നമ്പർ 12

1112 മീനം 8 ഞായർ


## ശ്രീനാരായണഗുരു

ശ്രീനാരായണഗുരുസ്വാമിയുടെ "ഒരു ജാതി ഒരുമതം ഒരുദൈവം"എന്ന സുവിശേഷം ലോകം സ്വീകരിക്കുവാൻകാലം പക്വമായിരിക്കുന്നു. ആദ്യമായി അതു സംപ്രാപ്തമാകുവാൻ പോകുന്നതു തിരുവിതാംകൂറിലാണ്. മഹാരാജാവുതിരുമനസ്സിലെ ക്ഷേത്രപ്രവേശനവിളംബരം ആ സൽഫലത്തെ ഹസ്തഗതമാക്കുവാൻ ഉള്ള പ്രഥമപ്രവൃത്തിയാകുന്നു. ജാതികൾതമ്മിലുള്ള അകൽച്ചയെ പരിഹരിച്ച് അടുപ്പത്തെ ഉണ്ടാക്കുവാൻ അതു പ്രയോജകീഭവിച്ചു. എങ്കിലും പല ജാതികൾ "ഒരുജാതി"യായിത്തീരുവാൻ ഇനിയും പല വൈഷമ്യങ്ങൾ തരണം ചെയ്യേണ്ടതായിട്ടുണ്ട്. സെനാനാസ്ത്രീകളേക്കാൾ പവിത്രതയിലാണു പല മതക്കാരും അവരുടെ ആചാരങ്ങളെ സൂക്ഷിച്ചുപോരുന്നത്. ആചാരലംഘനം ചെയ്യാൻ കൂസലില്ലാത്തവരും ആഗ്രഹമുള്ളവരും അവരുടെ കൂട്ടത്തിലുണ്ടെങ്കിലും ആചാരകോലാഹലം എല്ലാവർക്കും കലശലാണ്. മനുഷ്യരെല്ലാം ആദാമിന്റെ മക്കൾതന്നെ. മനുഷ്യരുടെയെല്ലാം സ്രഷ്ടാവായ ബ്രഹ്മാവിനു വലിയച്ഛൻ എന്നർത്ഥത്തിൽ പിതാമഹൻഎന്ന പേരും ഹിന്ദുക്കൾ കൊടുത്തിട്ടുണ്ട്.

"ബ്രഹ്മാത്മഭൂസ്സുരജ്യേഷ്ഠഃ
പരമേഷ്ഠി പിതാമഹഃ

എന്നു അമരേശം ഉണ്ടല്ലോ. ബൈബിളും ഖുർ-ആനും ഹിന്ദുപുരാണങ്ങളും എല്ലാം മനുഷ്യരുടെ ആദിപിതാമഹൻ ഒന്നെന്നു സമ്മതിക്കുമെങ്കിലും ആ ആദിപിതാവിന്റെ സന്തതിപരമ്പര ഒരുജാതിയാണെന്നു സമ്മതിക്കാത്തതു് വിസ്മയനീയമല്ല. മതഗ്രന്ഥങ്ങളിലെ ശാസനയ്ക്കും മതാനുയായികളുടെ പ്രവൃത്തികൾ തമ്മിൽ പൊരുത്തം ഒരുമതത്തിലും നാം കാണുന്നില്ലല്ലോ. തിരുവിതാംകൂറിലെങ്കിലും അതിനു പൊരുത്തമുണ്ടാക്കുവാനാണു തിരുവിതാംകൂർ നിവാസികൾ ശ്രമിക്കേണ്ടതു്. ഭാഗ്യവശാൽ നാടുവാഴി അതിനു തുണനില്ക്കുന്നെന്നു കാണുന്നുണ്ട്.

ജാതിഭേദംകൊണ്ടു മനുഷ്യർ തമ്മിലുള്ള അകൽച്ചയെ മാറ്റുന്നതുപോലെ തന്നെ മതഭേദംകൊണ്ടുള്ള അകൽച്ചയും മാറ്റിയെങ്കിലല്ലാതെ ശ്രീനാരായണഗുരുസ്വാമിയുടെ "ഒരുമത"സിദ്ധാന്തം നടപ്പിലായിത്തീരുന്നതല്ല. ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു മദ്രാസിൽവച്ച് ചില മംഗളപത്രങ്ങൾക്കു ഒന്നായി അരുളിച്ചെയ്ത മറുപടിപ്രസംഗത്തിൽ ശങ്കരാചാര്യർ, രാമാനുജാചാര്യർ, ഗുരുനാനക് മുതൽ ശ്രീനാരായണഗുരുവരെയുള്ള എല്ലാ ഗുരുക്കന്മാരുടേയും ജീവിതത്തിൽ പ്രകടമായിട്ടുള്ള സമത്വവും സഹിഷ്ണുതയും പ്രത്യക്ഷീകരിക്കുകയാണു ക്ഷേത്രപ്രവേശനത്തിന്റെ ഉദ്ദേശമെന്നും, അതിന്റെ മറ്റൊരുലക്ഷ്യം ഈ ഹിന്ദുസമുദായത്തെ സുസംഘടിതമാക്കുകയും മറ്റു മതങ്ങളെ വിശ്വസിക്കുന്നവരുമായി അനുരഞ്ജിക്കുന്ന ഒരു സൌഹാർദ്ദമനോഭാവം രാജ്യത്താകമാനം ഉണ്ടാക്കുകയും ആണെന്നു പ്രസ്താവിച്ചുകാണുന്നു. എല്ലാ രാജ്യത്തും ജനങ്ങളുടെ ഉൽപതിഷ്ണുത്വത്തിനു അനുസരിച്ചു മുന്നോട്ടുവരുവാൻ മടിക്കുന്ന മഹാരാജാക്കന്മാരെയാണു കാണാറുള്ളതു്. നമ്മുടെപ്രയാസം നമ്മുടെ മഹാരാജാവുതിരുമനസ്സിലെ ഉൽപതിഷ്ണുത്വത്തോടു കൂടെഎത്തുവാനാണ്. തിരുമനസ്സുകൊണ്ടു ചിരംജീവിയായി ഇരുന്നരുളുമാറാകട്ടെ എന്നു പ്രാർത്ഥിക്കുകയാണ്, "ഒരുജാതി ഒരുമതം ഒരുദൈവം" എന്ന സ്ഥിതി തിരുവിതാംകൂറിലെങ്കിലും വരണമെന്നു പ്രാർത്ഥിക്കുന്നവരുടെ കടമ. ലോകംമുഴുവൻ ആ സ്ഥിതിവരാതെ ലോകസമാധാനം സാദ്ധ്യമല്ല. ഈ സമാധാനസന്ദേശം അഞ്ഞൂറഞ്ഞൂറുവർഷങ്ങൾ ഇടവിട്ടു ബുദ്ധനും ക്രിസ്തുവും മഹമ്മദും ലോകത്തിനു നൾകി എങ്കിലും ഇതേവരെ അതു പ്രയോഗത്തിൽ വന്നിട്ടില്ല. അഥവാ ആ മഹാചാര്യന്മാരുടെകാലത്തു പ്രയോഗത്തിൽവന്നതു് കാലാന്തരത്തിൽ അസ്തപ്രായമായിപ്പോയി. ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലെകാലത്തു ആ മഹാസമാധാനസന്ദേശം ഇവിടെ എങ്കിലും പ്രയോഗത്തിൽവരുമാറാകട്ടെ.

## അടുത്ത തിരഞ്ഞെടുപ്പ്

അടുത്ത നിയമസഭാതിരഞ്ഞെടുപ്പിനു് ഇനി കഷ്ടിച്ച് ആറാഴ്ചവട്ടം മാത്രമേയുള്ളു. തിരുവിതാംകൂറിന്റെ കഴിഞ്ഞ അമ്പതുകൊല്ലത്തെ നിയമസഭാചരിത്രത്തിൽ ഇതിലും പ്രാധാന്യത്തെ അർഹിക്കുന്ന തിരഞ്ഞെടുപ്പുണ്ടായിട്ടില്ലെന്നുള്ളതു നിർവിവാദമാകുന്നു. രാഷ്ട്രീയമായ അവശതകളാൽ തുല്യദുഃഖിതരായ തിരുവിതാംകൂറിലെ പ്രധാനപ്പെട്ട മൂന്നു സമുദായങ്ങൾ കഴിഞ്ഞ നാലഞ്ചു സംവത്സരക്കാലമായി യോജിച്ചുനിന്നു നടത്തിയ അതിതീക്ഷ്ണമായ പ്രക്ഷോഭണത്തിന്റെ ഫലമായിട്ടാണ് നിയമസഭയിൽ ഏതാനും സീറ്റുകൾ സംവരണം ചെയ്തു കിട്ടുകയും, സമ്മതിദാനാവകാശം വിപുലമാക്കുകയും ചെയ്തിട്ടുള്ളതു്. ഈ സംയുക്തസമുദായങ്ങളുടെ കർമ്മപരിപാടി അത്യന്തം വിജയകരമായി പര്യവസാനിക്കുന്നതിനു പ്രേരകമായിനിന്ന പ്രധാന സംഗതി അവരുടെ സംഘടനയും ശിക്ഷണവും ആണെന്നുള്ളതിനു സംശയമില്ല. ആ സംഘടനയ്ക്കും ശിക്ഷണത്തിനും യതൊരു വിധമായ ഉടവുംതട്ടാതെ മൂന്നുസമുദായങ്ങളുടെ സർവ്വശക്തിയും അതിസമർത്ഥമായി അടുത്ത തിരഞ്ഞെടുപ്പിൽ കേന്ദ്രീകരിക്കേണ്ട സന്ദർഭമാണ് ഇപ്പോൾ സമാഗതമായിരിക്കുന്നതു്. സംയുക്ത സമുദായങ്ങളിൽപെട്ട സമ്മതിദായകന്മാർ അവരുടെ മഹത്തായ ചുമതല

വേണ്ടപോലെ അറിയുന്നുണ്ടെന്നും, സമ്മതിദാനാവകാശം അന്യൂനമായി അവർ വിനിയോഗിക്കുമെന്നും ഞങ്ങൾക്കു പൂർണ്ണബോദ്ധ്യമുണ്ട്.

ഈ സംയുക്ത സംഘടനയിൽ അസഹിഷ്ണുക്കളും, അതിനാൽ ആ സംഘടനയെ തകർക്കാൻ സദാ ജാഗരൂകരും ആയ ചില സമുദായക്കാരും അവരുടെ ചില രാജ്യമീമാംസകന്മാരും ഈ രാജ്യത്തുണ്ട്. ആ സമുദായക്കാർ ചിരകാലം അന്യായമായി കരസ്ഥമാക്കി അനുഭവിച്ചുവന്ന അവകാശങ്ങൾ ഇങ്ങനെ നഷ്ടപ്പെട്ടുപോകുന്നതിൽ അവർക്കു അസഹിഷ്ണുത തോന്നാവുന്നതു സ്വാഭാവികമാകുന്നു. അതുനിമിത്തം അവരും അവരുടെ പത്രങ്ങളും കാണിക്കുന്ന ഗോഷ്ടികൾ നമുക്കു പരിഭ്രമമൊ പരിഭവമൊ ഉണ്ടാക്കേണ്ട ആവശ്യവുമില്ല. അസഹിഷ്ണുതയ്ക്കു യാതൊരാവശ്യവുമില്ലാത്തവരും, സംയുക്തസമുദായങ്ങളിൽ പെട്ടവരും ആയ യൂദാസ് ഇസ്ക്കരിയോത്തുമാരെ ഇപ്പോൾ ചിലർ കൂടി വേഷംകെട്ടിച്ചു തിരഞ്ഞെടുപ്പുവേതാളങ്ങളാക്കി തുള്ളിക്കുന്നുണ്ട്. ആ പാവങ്ങൾ എന്തുചെയ്യുന്നു എന്നു അവർക്കുതന്നെ നിശ്ചയമില്ലാത്തതിനാൽ അവർക്കു മാപ്പുകൊടുക്കാവുന്നതാണ്. എന്നാൽ, ഈ സമുദായങ്ങളിൽ വിശേഷിച്ചും ഈഴവസമുദായത്തിൽ പെട്ട ചില ഉദ്യോഗസ്ഥന്മാർ തിരഞ്ഞെടുപ്പിന്റെ നിയാമകന്മാരായി സ്വയമിറങ്ങി എസ്. എൻ. ഡി. പി. സംഘടനയേയും, സംയുക്തസംഘടനയേയും തകർക്കാൻ വട്ടംകൂട്ടിത്തുടങ്ങിയിരിക്കുന്നു. മഹാനായ ഡാക്ടർ പല്പു ഒരീഴവനു നല്ല ഒരു ഗവമ്മെന്റുദ്യോഗം കിട്ടിയെന്നറിഞ്ഞപ്പോൾ, "അയാൾ നായരായ്; അയാളുടെ പേരു് ഈഴവരുടെ പട്ടികയിൽ നിന്നു വെട്ടിക്കളയുക" എന്നു പറഞ്ഞതായി കേട്ടിട്ടുണ്ട്. അർത്ഥവത്തായ ആ വാചകങ്ങളാണ് ചില ഈഴവഉദ്യോഗസ്ഥന്മാർ കാട്ടിക്കൂട്ടുന്ന തിരഞ്ഞെടുപ്പു വിക്രിയകളെക്കുറിച്ചു ഞങ്ങൾക്കു ദിവസേന കിട്ടിക്കൊണ്ടിരിക്കുന്ന റിപ്പോർട്ടുകൾ കാണുമ്പോൾ ഞങ്ങളുടെ ചിന്തയ്ക്കു വിഷയമായി ഭവിക്കുന്നത്. ഈ ഉദ്യോഗസ്ഥന്മാർ ഗവണ്മെന്റു തങ്ങളെ വിശ്വാസപൂർവ്വം ഏല്പിച്ചിട്ടുള്ള ചുമതലകൾ ഭംഗിയായി നിർവ്വഹിച്ചു സ്വസ്ഥമായിരിക്കാതെ, അവർക്കും അവരുൾപ്പെട്ട സമുദായത്തിനും അഭിമാനരഹിതമായി, അവർക്കാവശ്യമില്ലാത്ത കാര്യങ്ങളിൽ തലയിടുന്നതു സൂക്ഷിച്ചുവേണ്ടതാകുന്നു. ഈ ഒരു മുന്നറിയിപ്പ് സ്നേഹപൂർവ്വം ഞങ്ങൾ അവർക്കു നൽകുന്നു. സമുദായാഭിമാനവും രാഷ്ട്രീയപ്രബുദ്ധതയും കൃത്യബോധവും ഈ ഉദ്യോഗസ്ഥന്മാരെക്കാൾ എത്രയോമടങ്ങു കൂടുതലുള്ള സമ്മതിദായകന്മാരാണ് ഇന്നു സമുദായത്തിലുള്ളതെന്നു അവർ അറിയാതിരിക്കുന്നതാണ് ആശ്ചര്യകരമായിട്ടുള്ളത്. സർ സി. പി. യുടെ ഗവണ്മെന്റ് ഉദ്യോഗസ്ഥന്മാരുടെ ഇത്തരം വിക്രിയകൾക്കു ഒരിക്കലും കൂട്ടുനില്ക്കുകയില്ലെന്നും, പ്രത്യുത അത്തരം അഴിമതിക്കാരെ പിടികിട്ടിയാൽ അദ്ദേഹം അവരെ നല്ലപാഠം പഠിപ്പിക്കുമെന്നും ഞങ്ങൾക്കു നല്ലപോലെ അറിവുള്ളതുകൊണ്ട്, ഇങ്ങനെയുള്ള ദൃഷ്ടാന്തങ്ങൾ അദ്ദേഹത്തിന്റെ ശ്രദ്ധയിൽ അപ്പഴപ്പോൾ കൊണ്ടുചെല്ലാൻ ആരും യാതൊരു വൈമുഖ്യവും കാണിക്കേണ്ടതില്ലെന്നാണ് ബഹുജനങ്ങളോടും പ്രത്യേകിച്ച് ഇത്തരം റിപ്പോർട്ടുകൾ ഇവിടെ അയച്ചുകൊണ്ടിരിക്കുന്നവരോടും ഞങ്ങൾക്കു പറയാനുള്ളത്.

കൗമുദിവായനക്കാരോട് ഈ അവസരത്തിൽ ഒരു സംഗതി പറയാനുണ്ട്. ഈഴവസമുദായത്തിനൊ എസ്. എൻ. ഡി. പി. യോഗത്തിനൊ ഇതുവരെ യഥാർത്ഥത്തിൽ ഒരു തിരഞ്ഞെടുപ്പുമത്സരം അഭിമുഖീകരിക്കേണ്ടിവന്നിട്ടില്ല. ഈ തിരഞ്ഞെടുപ്പു തീരെ സുഗമമല്ലാതാക്കിത്തീർക്കാൻ പലവിധത്തിലുള്ള എതിർശക്തികൾ പ്രത്യക്ഷമായും പരോക്ഷമായും പരിശ്രമിച്ചുകൊണ്ടുമിരിക്കുന്നു. അതുകൊണ്ട് ഈ തിരഞ്ഞെടുപ്പിൽ കൗമുദി പൂർവ്വാധികം ശ്രദ്ധപതിക്കേണ്ടതാണെന്നു ഞങ്ങളുടെ മാന്യവായനക്കാരിൽ പലരും ഞങ്ങളെ നിർബന്ധിച്ചുകൊണ്ടിരിക്കുന്നു. ഈ നിർദ്ദേശം അനുസരിക്കേണ്ടതു ഞങ്ങളുടെ ധർമ്മമാണെന്നു ഞങ്ങൾക്കു പൂർണ്ണമായും ബോധപ്പെട്ടിരിക്കയാൽ തിരഞ്ഞെടുപ്പു കഴിയുംവരെ, തിരഞ്ഞെടുപ്പുകാര്യങ്ങൾക്കു കൗമുദിയിൽ കൂടുതൽ പ്രാധാന്യം നൽകുന്നതാണ്. ഞങ്ങളുടെ ലേഖകന്മാരും ഈ സംഗതി മനസ്സിലാക്കി, വേണ്ട സഹായങ്ങൾ ചെയ്തുതരുമെന്നു വിശ്വസിക്കുന്നു.

# സചിവോത്തമന്റെ പ്രസംഗങ്ങൾ

(എം. രാമവർമ്മതമ്പാൻ, ബി. എ. എൽ. റ്റി.)

ഇൻഡ്യയിലുള്ള സംസ്കൃതചിത്തന്മാരിൽ മുന്നണിയിൽനില്ക്കുന്ന ഒരു മഹാനാണു് സർ സി. പി. രാമസ്വാമി അയ്യർ എന്നു എവരും സമ്മതിക്കുന്നതാണു്. ഇൻഡ്യയിൽ താൻ കണ്ട വിദ്വാന്മാരിൽവച്ചു കൂടുതൽ ബുദ്ധിമാനാണു സർ സി. പി. എന്നു പരേതനായ മൊൺടേഗുവിന്റെ ഡയറിയിൽ പ്രസ്താവിച്ചിട്ടുള്ളതായി വായിച്ചതോർക്കുന്നു. ഇങ്ങനെ ഒരു മഹാനെ തിരുവിതാംകൂർ സചിവപദം അലങ്കരിക്കാൻ ലഭിച്ചതു തിരുവിതാംകൂർകാരുടെ അതിഭാഗ്യം എന്നുവേണം വിചാരിക്കുവാൻ. തിരുവിതാംകൂറിൽ പലതരം ദിവാന്മാരുണ്ടായിട്ടുണ്ടു്. നല്ല ദിവാന്മാരുണ്ടായിട്ടുണ്ടു്. അവരെ നാട്ടുകാർ ഉള്ളഴിഞ്ഞു സ്നേഹിച്ചിട്ടുണ്ടു്. മിടുക്കന്മാരായ ദിവാന്മാരുണ്ടായിട്ടുണ്ടു്. അവരുടെ മിടുക്കിനെ നാട്ടുകാർ അഭിനന്ദിച്ചിട്ടുണ്ടു്. കെല്പുപോരാത്ത ദിവാന്മാരുമുണ്ടായിട്ടുണ്ടു്. അവരുടെ പോരായ്മയെ ജനങ്ങൾ ക്ഷമയോടെ പൊറുത്തിട്ടുണ്ടു്. മഹാന്മാരായ ദിവാന്മാരുണ്ടായിട്ടുണ്ടു്. അവരെ ബഹുമാനിക്കുന്നതിൽ ജനങ്ങൾ മതിമറന്നിട്ടുണ്ടു്. അങ്ങനെയുള്ള മഹാന്മാരായ ദിവാന്മാരിൽ അത്യുത്തമനാണു സർ സി. പി. രാമസ്വാമി അയ്യർ. അദ്ദേഹത്തെ അതിരററു എന്നു തോന്നുമാറു് ജനങ്ങൾ കൊണ്ടാടുന്നു എങ്കിൽ അതു അവരുടെ ഒരു സ്വഭാവവിശേഷമാണെന്നു കരുതിയാൽ മതിയാകും.

ഇന്നു് ഇൻഡ്യയെ ആകമാനം ഭിന്നിപ്പിച്ചുകൊണ്ടിരിക്കുന്നതു ജാതിമതഭേദങ്ങൾ ആണല്ലൊ. ഇൻഡ്യ പോയാലും തങ്ങൾ തങ്ങളുടെ ജാതിമതഭേദങ്ങളെ കൈവിടുകയില്ല എന്നാണോ മററുവിഷയങ്ങളിൽ ബുദ്ധിമാന്മാരായ ഇൻഡ്യാക്കാരുടെ നിശ്ചയം എന്നു തോന്നും. ഇത്തരം ശുഷ്കമായ വ്യത്യാസത്തിനു അവർ സംസ്കാരമെന്നും സനാതനധർമ്മമെന്നും മററും പേർ പറയും. ചുരുക്കത്തിൽ ഇവ ക്ഷിപ്രപ്രാമാണ്യം ലഭിക്കാൻ വേണ്ടി ചില അല്പരായ നേതാക്കന്മാർ കൊട്ടിഘോഷിക്കുന്ന കനയങ്ങളാണു്. ഇൻഡ്യ ആസകലം വ്യാപിച്ചിരിക്കുന്ന ഈ കോളിളക്കം തിരുവിതാംകൂറിലും അലതല്ലുന്നുണ്ടെങ്കിൽ അത്ഭുതപ്പെടാനില്ലല്ലൊ.

തിരുവിതാംകൂറിൽ ഇവ വർഗ്ഗീയമൊ, സാമുദായികമൊ ആയ മത്സരങ്ങളായിട്ടാണു പ്രത്യക്ഷപ്പെടുന്നതു്. സചിവോത്തമൻ മഹാരാജാവു തിരുമനസ്സിലെ ഉപദേഷ്ടാവായിരുന്നപ്പോൾ തന്നെ വർഗ്ഗീയരോഗം എത്രത്തോളം തിരുവിതാംകൂറിനെ ബാധിച്ചിട്ടുണ്ടെന്നു സൂക്ഷ്മമായി ധരിച്ചിരുന്നു. പിന്നീടു ഇവിടെ ദിവാനായി വന്നപ്പോൾ രോഗം മനസ്സിലായ വൈദ്യനു ചികിത്സതുടങ്ങാൻ പ്രയാസമില്ലാതായി. വർഗ്ഗീയമത്സരത്തിന്റെ നിദാനങ്ങൾ ജാതിയും മതവുമാണെന്നു പ്രത്യക്ഷമാണല്ലൊ. മതംമൂലം ഹിന്ദു, ക്രിസ്ത്യൻ, മുസ്ലീം ഇങ്ങനെ മൂന്നു വർഗ്ഗങ്ങളാണു മത്സരിച്ചുകൊണ്ടിരുന്നതു്. ജാതിമൂലം അവർണ്ണരും സവർണ്ണരും തമ്മിലായിരുന്നു മത്സരം. കുശാഗ്രബുദ്ധിയും ഭരണനയപടുത്വവുമായ ആ മഹാൻ ഈ മത്സരങ്ങളെ എല്ലാം വേരോടെ പിഴുതുകളയാൻ നിശ്ചയിച്ച ഒററ മൂലിയാണു ചരിത്രപ്രധാനമായ തിരുവെഴുത്തുവിളംബരം. ഇതുമൂലം സവർണ്ണാവർണ്ണർ തങ്ങളിലുള്ള അകൽച്ച നശിച്ചു. ക്ഷേത്രങ്ങളിൽ തന്നെ തുല്യനിലയ്ക്കു പ്രവേശനം ലഭിച്ചതോടുകൂടി അവർണ്ണരുടെ സാരമായ അവശത അതായതു് തീണ്ടൽ ഇല്ലാതായി. മതപരമായിട്ടാണെങ്കിൽ ഹിന്ദുമതത്തിലേക്കു പരിവർത്തനം സാദ്ധ്യമായി. മി. കസിൻസ് മുതലായ അഹിന്ദുക്കളെ ഹിന്ദുക്ഷേത്രങ്ങളിൽ പ്രവേശിപ്പിക്കയുണ്ടായി. ഇപ്പോൾ നാട്ടിലുള്ള മതങ്ങൾക്കു എല്ലാററിനും അന്യമതസ്ഥരെ അവരുടെ വിശ്വാസമനുസരിച്ചു പരിവർത്തനം ചെയ്യിക്കാമെന്നായി.

സാമുദായികൈക്യത്തിന്റെ വിത്തു നാട്ടിൽ പാകി. തിരുവെഴുത്തുവിളംബരത്തിനു തിരുവിതാംകൂറിൽ ഒരു എതിരഭിപ്രായവുമില്ലാതെ ലഭിച്ച സ്വീകരണം സചിവോത്തമന്റെ ജനേംഗിതജ്ഞാനത്തിനു നല്ല തെളിവാണു്. പ്രസ്തുതവിളംബരത്തെ പൂരിപ്പിക്കാൻ ചില സഹായങ്ങൾകൂടി ഗവണ്മെണ്ടിൽനിന്നു നമുക്കു ലഭിക്കാനുണ്ടു്. അവയും സചിവോത്തമങ്കൽനിന്നും ലഭിക്കുമെന്നു നമുക്കാശിക്കാം.



എച്ച്. ബി. മഹമ്മദ് റാവുത്തർ
വണിക്ക്പ്രമു, ആലപ്പുഴ
ഇദ്ദേഹമാണു്, അടുത്തുവരുന്ന നിയമസഭാ തെരഞ്ഞെടുപ്പിൽ ശ്രീമൂലം അസംബ്ളിയിലേക്കു അമ്പലപ്പുഴ-ചേർത്തല നിയോജകമണ്ഡലത്തിൽ മുസ്ലീം സർവീസ്ലീഗ് പാർലിമെൻററി ബോർഡിനാലും സംയുക്ത രാഷ്ട്രീയ കാൺഗ്രസ് പാർലിമെൻററി ബോർഡിനാലും അംഗീകരിക്കപ്പെട്ടിരിക്കുന്ന സ്ഥാനാർത്ഥി.

ആ മഹാനുഭാവന്റെ പ്രസംഗങ്ങൾ ഏതു ഒരെണ്ണം വായിച്ചാലും സമുദായമത്സരം നിന്ദ്യം, നാം സമുദായപരിധികളെ ലംഘിച്ചു എല്ലാവരും തിരുവിതാംകൂർകാരെങ്കിലുമാകണം എന്നെല്ലാം അദ്ദേഹം തെളിച്ചു സൂചിപ്പിച്ചിരിക്കുന്നതായി കാണാം. തിരുവെഴുത്തുവിളംബരം കേവലം ക്ഷേത്രപ്രവേശനസ്വാതന്ത്ര്യം മാത്രമായിപ്പോകരുതെന്നും ക്ഷേത്രങ്ങളിൽവന്നു കൂടിയിരിക്കുന്ന സമത്വം നമ്മുടെ ഗൃഹജീവിതത്തിലും വരുത്തണമെന്നും അദ്ദേഹം നിർദ്ദേശിക്കുന്നുണ്ടു്. ബ്രാഹ്മണരുടെ മംഗളപത്രത്തിനുള്ള മറുപടിയിൽ ബ്രാഹ്മണത്വം പണ്ടു എന്തുതന്നെയായിരുന്നാലും ഇന്നു ആ ആദർശത്തിൽ നിന്നു ഇന്നത്തെ ബ്രാഹ്മണർ വളരെവളരെ അകന്നിട്ടുണ്ടെന്നും അതിനാൽ ബ്രാഹ്മണ്യത്തിന്റെ പൂർവമഹിമയോർത്തു യാതൊരു പ്രത്യേകഗണനയ്ക്കും മോഹിക്കരുതെന്നും അവരെ ഉപദേശിക്കയുണ്ടായി. കള്ളോടി എന്ന ചെടിപോലെ ബ്രാഹ്മണ്യലേശമില്ലാതെ ആ പേരുമാത്രം

വഹിക്കുന്ന ഇന്നത്തെ ബ്രാഹ്മണർക്ക് സർവ്വസ്വാതന്ത്ര്യം നൃത്തംചെയ്യുന്ന ക്ഷേത്രങ്ങളിൽവച്ചു നൽകുന്ന സൗജന്യഭോജനംകൂടി അദ്ദേഹം ശാസിച്ചു നിറുത്തൽചെയ്യേണ്ടതാണ്. അദ്ദേഹത്തിന്റെ ഗുണദോഷം കേട്ടിട്ടോ, തങ്ങളുടെ അന്ധവിശ്വാസത്തിന്റെ ബലംകൊണ്ട് വിളംബരംമൂലം അമ്പലങ്ങൾ അശുദ്ധമായി എന്നു വിശ്വസിച്ചോ, സൗജന്യഭക്ഷണത്തിനുപോകാൻ ബ്രാഹ്മണർ പലദിക്കുകളിലും മടിക്കുന്നു എന്നു കേൾക്കുന്നതു വാസ്തവമാണെങ്കിൽ, അവരുടെ അപമാനം തീർക്കാനായിട്ടെങ്കിലും ക്ഷേത്രങ്ങളിലെ സൗജന്യഭോജനം രാജശാസനംമൂലം നിറുത്തൽചെയ്യാൻ അദ്ദേഹത്തിനു സന്മനസ്സുണ്ടാകുമാറാകട്ടെ. ഈ സൗജന്യഭോജനം ഏർപ്പാടുചെയ്യുകാലത്തു തന്നെ അന്നത്തെ ദളവയായിരുന്ന മഹാൻ രാമയ്യൻ ദളവ ഇതിൽ വിരോധിയായിരുന്നു എന്നു കേട്ടിട്ടുണ്ട്. പക്ഷെ അന്നത്തെ മഹാരാജാവിന്റെ നിർബ്ബന്ധത്തെ ആദരിച്ചായിരുന്നു അന്നു അതു വേണ്ടാ എന്നു വയ്ക്കാതിരുന്നതു്. പിന്നീടു ഒരു സമർത്ഥസചിവനായിരുന്ന ബ. രാമയ്യങ്കാരവർകൾ ഊട്ടുനിറുത്തിക്കളയാൻ വിശാഖംതിരുനാൾ മഹാരാജാവിനെ ഉപദേശിച്ചു എന്നു കേട്ടിട്ടുണ്ട്. അന്നും അതിനു കാലമായൊ എന്നു മഹാരാജാവിനുതോന്നിയ സംശയത്തെ ആദരിച്ചു അതു നിറുത്താതിരുന്നതാണ്. കുശാഗ്രബുദ്ധിയായ സർ പി. രാജഗോപാലാചാരി കാലഗതിയെ ഓർത്തു അതു കേവലം നാമമാത്രമാക്കിത്തീർത്തു. ഇനി അതു തീരെ മാച്ചുകളഞ്ഞു അതിന്റെ സ്ഥാനത്തു ഒരു ഭദ്രദീപകമാത്രമെ സചിവോത്തമനു ചെയ്യേണ്ടതായിട്ടുള്ളു. ദേവസ്വം ഡിപ്പാർട്ടുമെന്റ് സൗജന്യഭോജനത്തോടു ബ്രാഹ്മണസാമാന്യത്തിന്റെ മനോഭാവം എന്താണെന്നു സത്യമായി, നിർഭയമായി സചിവോത്തമനെ അറിയിക്കുമെങ്കിൽ ബ്രാഹ്മണകുലത്തെ അപമാനത്തിൽനിന്നും അന്യവർഗ്ഗക്കാരുടെ അസൂയാക്ഷേപങ്ങളിൽനിന്നും രക്ഷിക്കാൻ അദ്ദേഹം ഒരിക്കലും മടിക്കയില്ല എന്നു ഏവനും തീർത്തുപറയാവുന്നതാകുന്നു.

ഈ നാട്ടിലെ ഓരോ ജാതിക്കും ഓരോ വിവാഹനിയമമുണ്ട്, അവയിൽ പലതും തമ്മിൽ പറയത്തക്ക വ്യത്യാസമില്ല. ഇങ്ങനെ ഓരോ ജാതിക്കും പ്രത്യേക നിയമമുണ്ടാകുന്നതിന്റെ അനാശാസ്യതയെപ്പററി പരേതനായ റാവുബഹദൂർ എ. കൃഷ്ണയ്യങ്കാരുമായി ഒരിക്കൽ സംസാരിച്ചപ്പോൾ അദ്ദേഹം ഈയുള്ളവനോടു പറഞ്ഞതു് "ക്ഷമിക്കൂ. പ്രത്യേക നിയമങ്ങൾ തല്ക്കാലം ഉണ്ടാകട്ടെ. അവയെ ക്രോഡീകരിച്ചു ഒരു ഒററ നിയമമാക്കേണ്ട കാലം അടുത്തുവരും" എന്നായിരുന്നു. അക്കാലം ഇപ്പോൾ വന്നു കഴിഞ്ഞില്ലേ? നമുക്കു ഒരു തിരുവിതാംകൂർ വിവാഹപിൻതുടർച്ചാവകാശനിയമം ഉടനെ വേണ്ടതല്ലേ? അതിലുൾപെടാത്ത കാര്യങ്ങളെ സംബന്ധിച്ചിടത്തോളം ജാതിമതങ്ങൾ സാമുദായികശാന്ത്യം കൊണ്ടും നിറവേററിക്കൊള്ളട്ടെ എന്നു വയ്ക്കാൻ പാടില്ലേ?

സഹഭോജനവും പരസ്പര വിവാഹവും സാധാരണമാകുന്ന ദിവസമാണു വർഗ്ഗീയമത്സരം നമ്മോടു യാത്രപറയാൻ പോകുന്നതു്. ആ സുവർണ്ണകാലത്തിനു സ്വാഗതം ചെയ്യാനായിട്ടു് 'അപ്രകാരമുള്ള ഒരു നിയമം അടുത്ത കൗൺസിലിൽതന്നെ പാസാക്കുമെങ്കിൽ വർഗ്ഗീയപ്രാതിനിധ്യക്കളിയുടെ "പെട്ടി വച്ചുകളി" ഈ നടക്കാൻ പോകുന്ന തിരഞ്ഞെടുപ്പു തന്നെയാകും. "പെട്ടി വച്ചുകളി" എന്നതു കഥകളിയിലെ ഒരു വാക്യമാണല്ലൊ. ഒരാണ്ടിൽ വർഷം തുടങ്ങുന്നതിനു മുമ്പിലത്തെ അവസാനക്കളിക്കാണല്ലൊ "പെട്ടിവച്ചുകളി" എന്നു പറയുന്നതു്. ക്രിസ്ത്യൻ, മുസ്ലീം, ഹിന്ദു, അവർണ്ണൻ, സവർണ്ണൻ ഇക്കൂട്ടർക്കൊക്കെ സഹഭോജനവും പരസ്പര വിവാഹവും സാദ്ധ്യമായാൽ വർഗ്ഗമെവിടെ, ജാതിയെവിടെ, സംഘടിതമതമെവിടെ? അതിനായി ഈ തിരഞ്ഞെടുപ്പിനു നില്ക്കുന്ന സകല സ്ഥാനാർത്ഥികളും ഉററുശ്രമിക്കേണ്ടതാണ്. അങ്ങിനെ ഒരു വാഗ്ദാനംതന്നെ അവരോടു ഏതു സമ്മതിദായകനും വാങ്ങേണ്ടതുമാണ്.

വ്യവസായപദ്ധതി, സർവ്വകലാശാല മുതലായ വിഷയങ്ങളെപ്പററി സചിവോത്തമന്റെ പ്രസംഗങ്ങളും തിരുവിതാംകൂറിനു ശുഭമായ ഒരു ഭാവിയെ നിർദ്ദേശിക്കുന്നവയാണ്. തിരുവിതാംകൂർ ഇന്നു ലോകപ്രസിദ്ധമാകാൻ സചിവോത്തമന്റെ ശ്രമം എത്രമാത്രം ഫലപ്പെട്ടു എന്നുള്ളതിനു വിളംബരത്തിനു കിട്ടിയ സാർവ്വത്രികമായ സ്വാഗതം തന്നെ നല്ല തെളിവാണല്ലൊ. തിരുവിതാംകൂർകാരായ നാം നമ്മുടെ മഹാരാജാവിനു അർഹരായ പ്രജകളായി കാണുന്നതാണ് സചിവോത്തമന്റെ ജന്മസാഫല്യം. അതു സാധിച്ചുകൊടുക്കേണ്ടതു നമ്മുടെ കർത്തവ്യമാണ്.

# വിഹതമായ ശ്രീരാമാഭിഷേകം

(ഐ. സി. ചാക്കൊ)

ദശരഥമഹാരാജാവു മദ്ധ്യത്തിലും സാമന്തരാജാക്കന്മാരും പൗരജാനപദന്മാരുടെ പ്രതിനിധികളും അദ്ദേഹത്തിന് അഭിമുഖമായും അവരവൎക്കു നിശ്ചയിക്കപ്പെട്ടിരുന്ന ആസനങ്ങളിൽ ഉപവിഷ്ടരായി. അതിന്റെ ശേഷം ദശരഥൻ ഒരു പ്രസംഗംചെയ്തു.

"ദുന്ദുഭിസ്വരകല്പേന
ഗംഭീരേണാനുനാദിനാ
സ്വരേണ മഹതാരാജാ
ജീമൂത ഇവനാദയൻ
രാജലക്ഷണയുക്തേന
കാന്തേനാനുപമേന ച
ഉവാച രസ യുക്തേന
സ്വരേണ നൃപതിർ നൃപാൻ"

ഇങ്ങനെയാണ് ദശരഥൻ പ്രസംഗിച്ചത്. ദുന്ദുഭിസ്വരംപോലെ ഗംഭീരവും പ്രതിധ്വനിയോടുകൂടിയതും വളരെ ഉച്ചത്തിലുള്ളതും രാജലക്ഷണത്തോടുകൂടിയതും ആയ സ്വരത്തിൽ മേഘംപോലെ ശബ്ദിച്ചുകൊണ്ടാണ് രാജാവു പ്രസംഗിച്ചത്. താൻ തന്റെ യൗവനാമുതൽ വാൎദ്ധക്യംവരെ ഇക്ഷ്വാകുവംശജന്മാരായ തന്റെ പൂൎവികന്മാരുടെ പന്ഥാവിനെ തന്നെ അനുസരിച്ച് ജനങ്ങളെ പാലിച്ചിരുന്നു എന്നും ഇപ്പോൾ വാൎദ്ധക്യംമൂലം താൻ ആഗ്രഹിക്കുന്നവിധത്തിൽ ജനപാലനം ചെയ്യുന്നതിന് തനിക്കു നിവൃത്തിയില്ലാതെ വന്നിരിക്കുന്നുഎന്നും അദ്ദേഹം ആദ്യമേ പ്രസ്താവിച്ചു.

"ഇദംശരീരം കൃത്സ്നസ്യ
ലോകസ്യ ചരതാഹിതം
പാണ്ഡുരസ്യാതപത്രസ്യ
ഛായായാം ജരിതംമയാ"

"സകലലോകത്തിന്റേയും ഹിതത്തെ ആചരിക്കുക നിമിത്തം വെൺകൊററക്കുടയുടെ തണലിൽ എന്റെ ഈ ശരീരത്തെ ഞാൻ യുക്തമാക്കിത്തീൎത്തിരിക്കുന്നു" എന്നിങ്ങനെ അനുകമ്പാകാംക്ഷിയായ വിധത്തിലാണ് ദശരഥൻ പ്രസംഗിച്ചത്. സദസ്യരുടെ അനുകമ്പയെ ഇങ്ങനെയെല്ലാം ഉത്തേജിപ്പിച്ചതിന്റെ ശേഷം ദശരഥൻ പറയുന്നു:—

"ജീൎണ്ണസ്യാസ്യ ശരീരസ്യ
വിശ്രാന്തിമഭിരോചയേ"

ജീൎണ്ണമായിരിക്കുന്നതന്റെ ശരീരത്തിന് വിശ്രമത്തെ അദ്ദേഹം ആഗ്രഹിക്കുന്നു. ഈ വിശ്രമംലഭിക്കുന്നതിനായി ശ്രീരാമനെ യൗവരാജ്യത്തിൽ നിയോഗിക്കുന്നതിനാണ് താൻ നിശ്ചയിച്ചിരിക്കുന്നതെന്നും പ്രസ്താവിച്ചു. അതിന്റെ ശേഷം ശ്രീരാമന്റെ ഗുണഗണങ്ങളെ അദ്ദേഹം വൎണ്ണിച്ചു.

"അനുജാതോഹി മാം സൎവ്വൈർ-
ഗുണൈഃ ശ്രേഷ്ഠോ മമാത്മജഃ
പുരന്ദരസമോവീൎയ്യേ
രാമഃ പരപുരംജയഃ
തം ചന്ദ്രമിവപുഷ്യേണ
യുക്തം ധൎമ്മഭൃതാംവരം
യൗവരാജ്യേ നിയോക്താസ്മി
പ്രാതഃ പുരുഷപുംഗവം"

സൎവ്വഗുണങ്ങൾകൊണ്ടും ശ്രേഷ്ഠനായിരിക്കുന്ന എന്റെ മകൻ എന്നെ അനുസരിച്ച് ജനിച്ചിരിക്കുന്നവൻ ആകുന്നു. രാമൻ വീൎയ്യത്തിൽ പുരന്ദരസമനും ശത്രുപുരങ്ങളെ ജയിക്കുന്നവനും ആകുന്നു. പുഷ്യത്തോടു ചേൎന്നിരിക്കുന്ന ചന്ദ്രനെപ്പോലെ ധൎമ്മികളിൽ ശ്രേഷ്ഠനായിരിക്കുന്ന അവനെ ഞാൻ നാളെ രാവിലെ യൗവരാജ്യത്തിൽ നിയോഗിക്കുന്നതാകുന്നു. ഇതിന്റെ ശേഷം ശ്രീരാമൻ രാജാവായാൽ ജനങ്ങൾക്കുണ്ടാകാവുന്ന ഗുണങ്ങളെ കുറെ വിസ്തരിച്ചതിന്റെ ശേഷം ദശരഥൻ ഇങ്ങനെ സദസ്യരോടു ചോദിക്കുന്നു.

"യദിദംമേനുരൂപാൎത്ഥം
മയാസാധു സുമന്ത്രിതം
ഭവന്തോമേനു മന്യന്താം
കഥംവാകരവാണ്യഹം
യദ്യപ്യേഷാ മമ പ്രീതിർ-
ഹിതമന്യദ്വി ചിന്ത്യതാം
അന്യാമദ്ധ്യസ്ഥ ചിന്താഹി
വിമൎദ്ദാഭ്യധികോദയാ"

എനിക്ക് യുക്തമെന്നു തോന്നിയിരിക്കുന്ന ഈ നിശ്ചയം ശരിയാണെന്ന് നിങ്ങൾക്കും തോന്നുന്നെങ്കിൽ അതിനെ നിങ്ങൾ അനുവദിച്ചാലും. ഞാൻ എന്തുചെയ്യണമെന്ന് ഉപദേശിച്ചാലും. എന്റെ ഇഷ്ടം ഇതാണെങ്കിലും മററു വല്ലതും നിങ്ങൾക്കു ഹിതമായിട്ടു തോന്നുന്നെങ്കിൽ അതിനെ അനുചിന്തിച്ചാലും. മററുവല്ല മദ്ധ്യസ്ഥചിന്തയും ഉണ്ടെങ്കിൽ അതു വാദപ്രതിവാദംകൊണ്ടു അധികം അഭ്യുദയത്തിന് കാരണമായിത്തീരുമല്ലൊ. എന്നിങ്ങനെ പറഞ്ഞുകൊണ്ട് ദശരഥൻ വിരമിച്ചു.

അപ്പോൾ സദസ്സ് ആഹ്ലാദംകൊണ്ട് ശബ്ദായമാനമായിത്തീൎന്നു. എങ്ങനെയെന്നാൽ



മഹാകവി
സർ രവീന്ദ്രനാഥടാഗോർ

ബങ്കാളിലെ ഏററവും പുരാതനമായ ഒരു പ്രഭുകുടുംബത്തിൽ ജനിച്ചു. പതിനേഴാമത്തെ വയസ്സിൽ ലണ്ടൻ സൎവ്വകലാശാലയിൽ ചേൎന്നുപഠിച്ചു. അനവധി കവിതകളുടേയും ചെറുകഥകളുടേയും നോവലുകളുടേയും കൎത്താവാണ്. 1913-ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം (8000 പവൻ) ലഭിച്ചു. വിശ്വഭാരതി കലാലയത്തിന്റെ സ്ഥാപകനും പ്രവൎത്തകനുമെന്ന നിലയിൽ അറിയപ്പെടുന്നു. ഇദ്ദേഹത്തിന്റെ പല പ്രധാന ഗ്രന്ഥങ്ങളും ലോകത്തിലെ പ്രധാനപ്പെട്ട എല്ലാ ഭാഷകളിലേക്കും തൎജ്ജമചെയ്തിട്ടുണ്ട്. യൂറോപ്പ്, അമേരിക്കാ, ജപ്പാൻ, ചൈന, ഇറാൻ മുതലായ ഭൂഖണ്ഡങ്ങളിലും രാജ്യങ്ങളിലും പലപ്രാവശ്യം സഞ്ചരിച്ച് പ്രസംഗങ്ങൾ നടത്തുകയും അങ്ങനെ ഭാരതത്തിന്റെ പ്രശസ്തി വൎദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോൾ 76 വയസ്സായി.

'വൃഷ്ടിമന്തം മഹാമേഘം
'നർദ്ദന്തമിവ ബർഹിണഃ''

മഴപൊഴിക്കുന്ന മേഘത്തെ കേകാരാവംമുഴക്കി മയിലുകൾ പ്രതിനന്ദിക്കുന്നതുപോലെ. എന്നിട്ട് സദസ്യരായ ബ്രാഹ്മണരും സേനാനായകന്മാരും പൗരന്മാരും ജാനപദന്മാരും ഇങ്ങനെ വിളിച്ചു പറഞ്ഞു:

''സരാമം യുവരാജാനം
അഭിഷിഞ്ചസ്വ പാർത്ഥിവം
ഇച്ഛാമോഹിമഹാബാഹും
രഘുവീരം മഹാബലം''

അങ്ങുന്ന് രാമനെ യുവരാജാവായിട്ട് അഭിഷേകം ചെയ്താലും. മഹാബാഹുവും, മഹാബലവാനും ആയിരിക്കുന്ന രഘുവീരനെ (രാമനെ) രാജാവായിട്ട് കിട്ടുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

ഈ സന്ദർഭത്തിൽ കേകയരാജാവിനേയും മററും അറിയിക്കുവാൻ സമയമില്ലാത്തവണ്ണം അത്ര തിടുക്കത്തിൽ ദശരഥൻ ഈ യോഗം വിളിച്ചുകൂട്ടുന്നതും അതിൻെറ പിറേറദിവസംതന്നെ ശ്രീരാമനെ യുവരാജാവായി അഭിഷേകം ചെയ്യുവാൻ നിശ്ചയിക്കുന്നതും നാം പ്രത്യേകം സ്മരിക്കേണ്ടിയിരിക്കുന്നു. ഈ തിടുക്കത്തിനുള്ള കാരണം ഇനിയും വരുന്ന ചില വൃത്താന്തങ്ങളിൽനിന്ന് നമുക്ക് ഊഹിക്കാമെന്ന് തോന്നുന്നു. യോഗത്തിൻെറ ഈ അഭിപ്രായം അറിഞ്ഞതിൻെറ ശേഷം ശ്രീരാമനെ യുവരാജാവാക്കുന്നതിന് അവക്ക് ആഗ്രഹമായിരിക്കുന്നതിൽ തനിക്ക് കൃതാർത്ഥതയുണ്ടെന്ന് പ്രസ്താവിച്ചതിൻെറ ശേഷം വസിഷ്ഠൻ മുതലായ ബ്രാഹ്മണരോട് അഭിഷേകത്തിനു വേണ്ടുന്ന സന്നാഹങ്ങൾ കൂട്ടുന്നതിന് ആജ്ഞാപിക്കുന്നു. ഇതു കേട്ടപ്പോൾ വലിയ ഒരു ജനഘോഷം ഉണ്ടായി. യോഗത്തിൻെറ തീരുമാനം എന്തെന്ന് അറിയുവാൻ വളരെ പൗരന്മാർ യോഗമന്ദിരത്തിൻെറ ചുററുംകൂടി നില്ക്കുന്നുണ്ടായിരുന്നിരിക്കാം. യോഗത്തിൻെറ നിശ്ചയവും ദശരഥൻെറ നിർദ്ദേശവും അനുസരിച്ച് വസിഷ്ഠൻ ദശരഥൻെറ മുമ്പിൽവെച്ചുതന്നെ പിറേറദിവസത്തേക്ക് വേണ്ട വട്ടങ്ങളെല്ലാം കൂട്ടുന്നതിന് അതാതു ഉദ്യോഗസ്ഥന്മാർക്ക് കല്പനകൊടുത്തു. വേണ്ടതെല്ലാം വസിഷ്ഠൻ നിർദ്ദേശിച്ചുകഴിഞ്ഞതിൻെറ ശേഷം ദശരഥൻ സുമന്ത്രനെ വിളിച്ച് ശ്രീരാമനെ കൂട്ടിക്കൊണ്ടു വരുവാൻ ആജ്ഞാപിക്കുന്നു. സുമന്ത്രൻ ആജ്ഞയനുസരിച്ച് ശ്രീരാമനെ വിളിച്ചുകൊണ്ടു വരുന്നു. അപ്പോൾ മഹാരാജാവ് കിഴക്കുനിന്നും വടക്കുനിന്നും പടിഞ്ഞാറുനിന്നും തെക്കുനിന്നും വന്നവരും മ്ലേച്ഛന്മാരും ആര്യന്മാരും വനവാസികളും ശൈലവാസികളും ആയവരും ആയ രാജാക്കന്മാരാൽ പരിവൃതനായി സദസ്സിൽ ഇരിക്കയാണ്. രാജാവ് ഉൽക്കണ്ഠകൊണ്ട് രാമൻ വരുന്ന വഴിയിലേക്ക് നോക്കുന്നുണ്ടായിരുന്നു.

## ചെറുകഥ

# വില്പനക്കാരി

(തകഴി ശിവശങ്കരപ്പിള്ള)

i

### സൌന്ദര്യവും വൈരൂപ്യവും

അത് വലിയ പണംമുടക്കൊന്നുമില്ലാത്ത ഒരു വ്യാപാരശാല ആയിരുന്നു. ഒരു സ്ത്രീസമാജത്തിനായിരുന്നു അതിൻെറ ഉടമസ്ഥാവകാശം.

മദ്ധ്യവയസ്കയായ ഒരു സ്ത്രീ ആയിരുന്നു ആ സ്റ്റോറിലെ വില്പനക്കാരി. പേർ ഗൗരിഅമ്മ എന്ന്. ഗൗരിഅമ്മ വലിയ ഭക്തയായിരുന്നു. ഒരു കണക്കില്ലാതെ, വിസ്തൃതമായ നെററിയിൽ അവർ ഭസ്മംവാരി പൂശിയിരിക്കും. ഒട്ടിയകവിളും പൊങ്ങിയ പല്ലും വലിയ ഉണ്ടക്കണ്ണുകളും ആയിരുന്നു അവരുടെ ശുഷ്കിച്ച മുഖത്തിൻെറ പ്രത്യേകതകൾ.

രുഗ്മിണിഎന്നുപേരായ ഒരു പെൺകൊടിയെക്കൂടി ആ വ്യാപാരശാലയിൽ നിയമിച്ചു. അവൾക്കു പതിനെട്ടുവയസ്സു പ്രായംവരും. പ്രഭാതകാലത്ത് ഉള്ളുണർന്ന് വികസിക്കുന്ന റോസാപൂവിൻെറ അഴകും പുതുമയും രുഗ്മിണിഅമ്മയ്ക്കു ഉണ്ടായിരുന്നു. അവളുടെ ഓമന്മിഴികളിൽ പൈതലിൻെറ വിശുദ്ധിയും നിഷ്കളങ്കതയും ചേർന്നിരുന്നു. വസന്തകാലത്തെ ചന്ദ്രികയോടൊപ്പം കരളിൽ പരന്നു കളിരിയററുന്ന അവളുടെ തൂമന്ദഹാസത്തിന് ഉത്തേജകമായ ഒരു സന്ദേശമുണ്ട്. പരിമൃദുലമായ ഒരു പൂവിതൾ! മന്ദമായി ഒന്നു സ്പർശിച്ചാൽ വാടിപ്പോകും. അവളുടെ ചെഞ്ചോരിച്ചുണ്ടുകൾ ഒരു വിഷാദാത്മകത്വം ചേർന്നെന്നപോലെ വരണ്ടിരുന്നു. ആ അഴകോലും മിഴികൾക്കും ഒരു നനവുണ്ട്. 'ഈ പൂ വാടാതെ ഇരിക്കട്ടെ; ഇതിൻെറ നൈർമ്മല്യം നശിക്കാതെ ഇരിക്കട്ടെ' എന്ന ആത്മാർത്ഥമായ പ്രാർത്ഥന നിങ്ങളുടെ ഉള്ളിൽ ഉതിരും. അങ്ങനെ ഉൽകൃഷ്ടമായ ഒരു മണ്ഡലത്തിലേക്ക്, സുന്ദരവസ്തുക്കളോടുള്ള ദയയുടേയും സ്നേഹത്തിൻേറയും ദിവ്യപ്രകാശത്തിലേക്ക് നിങ്ങൾ ഉയരുകയും ചെയ്യും. അവിടെ ദൂരസ്ഥമായ ഒരു മധുര സംഗീതം നിങ്ങളുടെ ശ്വാസോച്ഛ്വാസത്തിൽ തേഞ്ഞുമാഞ്ഞുകേൾക്കാം.

ആ വ്യാപാരശാലയിൽ മുൻപറഞ്ഞ വനിതാസംഘത്തിലെ അംഗങ്ങളും രക്ഷാധികാരികളും അല്ലാതെ അധികമാരും വരാറില്ലായിരുന്നു. അത്രയ്ക്കുള്ള സാമാനങ്ങളുമേ അവിടെ ഉണ്ടായിരുന്നുള്ളു. ഇന്ന് ആ മണിദീപാ ശലഭങ്ങളെ ആകർഷിച്ചു. വിദ്യാർത്ഥികളും ചെറുപ്പക്കാരും അവിടെ തിക്കിക്കയറി. പക്ഷേ

അവിടെ അതിനു കൊററമുണ്ടായിരുന്നില്ല. ഈ അവസരത്തെ പ്രസ്തുതസ്ഥാപനത്തിന്റെ ഉടമസ്ഥന്മാർ വേണ്ടവിധം വിനിയോഗിച്ചു. അവിടെ കൂടുതൽ പണംമുടക്കി. അപ്പോഠം ആ ചെറിയ കെട്ടിടം പോരാതെവന്നു. മെയിൻറോഡിൽ ഒരുനല്ലസ്ഥലത്തേക്കു ആ സ്ഥാപനം മാററിയിട്ടു.

രുഗ്മിണി ഒരു വിദ്യാർത്ഥിനി ആയിരുന്നു. അവഠംക്കു ഈ തൊഴിലിൽ ഒരു പരിചയവുമില്ല. പരിചയമുള്ള ഗൗരിഅമ്മ അവളെ കുററപ്പെടുത്തി; നീരസം നടിച്ചു; നിർദ്ദേശങ്ങഠംനൽകി. കുററം കണ്ടുപിടിക്കാനേ അവൾക്കു സമയമുണ്ടായിരുന്നുമുള്ളു.

"ഇവിടെവരുന്നവരെ നീ മുഷിപ്പിക്കുന്നു" ഗൗരിഅമ്മ പറഞ്ഞു.

രുഗ്മിണി അപരാധിയുടെ ഭാവത്തിൽ തലകുനിച്ചു ഗൗരിഅമ്മ. നീരസംനടിച്ചു തുടന്നു.

"ഇപ്പോഠം ഇവിടെനിന്നും ഇറങ്ങിപ്പോയ മാന്യൻ—അദ്ദേഹത്തിനു ഒരു സാരി ആവശ്യമുണ്ടായിരുന്നു"

"ഞാൻ ഒരുസാരി അദ്ദേഹത്തെ കാണിച്ചല്ലോ." രുഗ്മിണി ആവലാതിപ്പെട്ടു

"വില വളരെ കൂടുതലാണെന്നുംപറഞ്ഞു് അദ്ദേഹം ഇറങ്ങിപ്പോയി."

"ഞാൻ എല്ലാം നോക്കിക്കൊണ്ടിരിക്കുക ആയിരുന്നു. വിലകൂടുതലല്ല, സാരി നല്ല ഇനമാണു് എന്നെല്ലാം അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തേണ്ട ചുമതല നിനക്കാണു്. അതിൽ കുറഞ്ഞതരം സാരി നീ എടുത്തുകാണിക്കേണ്ടതായിരു. എത്രനേരം അദ്ദേഹം ഇവിടെ കാത്തുനിന്നു. നീ ഗൗനിച്ചതേയില്ല."

ആ കുററപ്പെടുത്തൽ ശരിയാണെന്നു രുഗ്മിണിക്കു ബോദ്ധ്യപ്പെട്ടു. അവഠം പറഞ്ഞു.

"അക്കാ! എനിക്കറിഞ്ഞുകൂട. എനിക്കു നാണമാണു്."

മധുരമായ ഒരു മന്ദഹാസം അവളുടെ ചെഞ്ചൊടികളിൽ കളിയാടി.

"അതു ശരിയായിരിക്കാം. പക്ഷേ ആ നാണം കളയണം."

"എനിക്കു രണ്ടുമാസത്തെ പരിചയമല്ലേയുള്ളു. ഞാൻ പെണ്ണുങ്ങളുമായി മാത്രമേ ഇടപെട്ടിട്ടുള്ളു. ഞാൻ ഗേഠംസ് സ്കൂളിലാണു പഠിച്ചതു്."

"അതെ. പക്ഷേ നീ നന്നാകുന്നില്ല."

മറെറാരുഅവസരത്തിൽ ഗൗരിഅമ്മ അവളെ ശാസിച്ചു.

"നീ ആ ചെറുപ്പക്കാരനെ വെറുപ്പിച്ചതെന്തിനു്?"

"ഞാൻ എങ്ങിനെ വെറുപ്പിച്ചു?"

"അയാഠം ചോദിച്ചതിനൊന്നും മറുപടി പറഞ്ഞില്ല"

"മര്യാദ കെട്ടവൻ. ഞാൻ മനഃപൂർവ്വമാണു പറയാതെ ഇരുന്നതു്"

ഗൗരിഅമ്മ രുഗ്മിണിയെ ആപാദചൂഡം സൂക്ഷിച്ചു നോക്കി.

"ചിലപ്പോഠം ശൃംഗരിക്കേണ്ടതായിവരും"

"അതെനിക്കുമേല"

"നീ എന്തിനു് ഇവിടെ വന്നു?"

രുഗ്മിണി ഒന്നും മിണ്ടിയില്ല. അവളുടെ ശിരസ്സ് ആനമ്രമായി; കണ്ണുകഠം നിറഞ്ഞു; എന്തൊക്കെയോ മന്ദമായി പറഞ്ഞു. ഗൗരിഅമ്മയ്ക്കു ദേഷ്യംവന്നു. അവർ പറഞ്ഞു

"സെക്രട്ടറി ഇവിടെ വരട്ടെ"

"അക്കൻ എന്താണിങ്ങനെ പറയുന്നതു്?" രുഗ്മിണി കരഞ്ഞുതുടങ്ങി "ഈ വിദ്യാർത്ഥികഠം എന്തു മര്യാദകെട്ടവരാണു് എന്നു അക്കനെമറിയാമല്ലൊ. അവരുടെ നോട്ടം—ഇതൊരു നാണംകെട്ട ജോലി ആണു്"

"അതൊക്കെ സഹിക്കണം. ഹൃദ്യമായി പെരുമാറണം"

"ആഭാസമായ പെരുമാററത്തിനു് അനുസരണമായി കുഴയാൻ എനിക്കു മേല. മാന്യന്മാരായവരെ ഞാൻ ബഹുമാനിക്കുന്നുമുണ്ടു്"

"മാന്യന്മാർ മാത്രം ഇവിടെ വന്നാൽ മതിയോ?"

"ആരോടും ഞാൻ ബഹുമാനമില്ലാതെ സംസാരിക്കുന്നില്ല."

"സ്ഥാപനത്തിനു ദോഷം വരും. ആരും തിരിഞ്ഞു കയറുകയില്ല."

"പക്ഷേ ഞാൻ വന്നതിനുശേഷം സ്റ്റോർ അഭിവൃദ്ധിപ്പെട്ടിട്ടേയുള്ളു. അന്നു് അഞ്ചുരൂപയിൽ കൂടുതൽ പിരിവില്ലായിരുന്നു. ഇന്നു് അമ്പതിനു മേലുണ്ടു്."

"ഇന്നു സ്റ്റോർ മെയിൻ റോഡിലാണു്"

"ഇങ്ങോട്ടു മാറുന്നതിനു മുമ്പും ഞാൻ വന്നതിനുശേഷം നല്ല പിരിവായിരുന്നു"

ഗൗരിഅമ്മയ്ക്കു ഉത്തരം മുട്ടി. ആ പരമാർത്ഥം നിഷേധിക്കാവുന്നതല്ല. രുഗ്മിണി, തന്നെ ഒന്നു താഴ്ത്തിക്കെട്ടുകയാണു ചെയ്യുന്നതെന്നു് അവൾക്കു തോന്നി.

"അപ്പോഠം ഞാൻ കൊള്ളരുതാത്തവളെന്നു്——"

"എന്നു ഞാൻ പറഞ്ഞോ അക്കാ അങ്ങിനെ ഞാൻ വിചാരിച്ചപോലുമില്ല"

"അതെ. അതെ. എനിക്കും മനസ്സിലാകും. ഒന്നുമില്ലെങ്കിൽ പത്തിരുപതു

വർഷം ജീവിച്ചിട്ടുണ്ട്. നിന്നെപ്പോലെ ഞാൻ ചെറുപ്പമല്ല. നിന്നെ പോലെ തലമുടിയും കവിളിൽ തുടുതുടുപ്പും ചാന്തു ഗോപിയും ഒന്നും എനിക്കില്ലെങ്കിലും പറഞ്ഞാൽ മനസ്സിലാകും രശ്മിണി''

"അക്കനെന്താണ് ഇങ്ങിനെ പറയുന്നത്?"

"അതെ. എനിക്കറിയാം നിനക്ക് എന്നോട് പുഛമാണെന്ന്. ഞാൻ അതു കാണുന്നുണ്ട്."

"എനിക്കൊന്നും കേൾക്കണ്ട. എന്റെ ദൈവമേ! ഞാൻ സ്വപ്നത്തിൽ കൂടി കാണാത്ത——"

"ഞാൻ മാത്രം ഇവിടെ ആയിരുന്നപ്പോൾ സ്റ്റോർ മോശമായിരുന്നു എന്നല്ലേ നീ പറഞ്ഞത്. സെക്രട്ടറി വരുമ്പോൾ നീ പറഞ്ഞേക്ക് ഞാൻ ഇവിടെ അനാവശ്യമാണെന്ന്. ഞാൻ വല്ലിടത്തും പോയി പിഴച്ചുകൊള്ളാം. എനിക്കു ഒരു രക്ഷിതാവില്ല. പക്ഷേ ദൈവമുണ്ട്"

ഗൗരിഅമ്മയുടെ കണ്ണുകൾ നിറഞ്ഞു. അവർ തുടർന്നു:—

"എല്ലാവർക്കും എന്നെ പുച്ഛമാണ്. നിന്നെ മാത്രം കുററം പറയുന്നില്ല. എന്റെ പല്ലു പൊങ്ങിയതാണ് എന്നു എനിക്കറിയാം"

അവർ കരഞ്ഞുകൊണ്ടിരുന്നു. അവരും ഒരു സ്ത്രീയാണ്. സ്ത്രീ സഹജമായ അഭിലാഷങ്ങളും സ്വപ്നങ്ങളും അവർക്കുമുണ്ടായിരുന്നു. ഗൗരിഅമ്മയും കണ്ണാടി എടുത്തു മുഖം നോക്കാറുണ്ടായിരുന്നു; ആ പൊങ്ങിയ പല്ലു മൂടുവാൻ പണിപ്പെടാറുമുണ്ടായിരുന്നു. ആ ദയനീയ ശ്രമംകണ്ടു ലോകം ചിരിച്ചു. അവരുടെ വൈരൂപ്യത്തെപ്പററി ലോകം അവരെ അനുസ്മരിപ്പിച്ചു. രശ്മിണിയുടെ സൌന്ദര്യത്തികവിന്റെ ഭാരം ഗൗരിഅമ്മയെ നരകത്തോളം താഴ്ത്തി. ഗൗരിഅമ്മയുടെ വൈരൂപ്യം രശ്മിണിയുടെ സൗന്ദര്യത്തെ വർദ്ധിപ്പിച്ചു. അങ്ങിനെ ഗൗരിഅമ്മ കൂടുതൽ അനുഭവിച്ചു. സൌന്ദര്യത്തിന്റേയും വൈരൂപ്യത്തിന്റേയും തികഞ്ഞ മാതൃകകൾ ഒരിടത്തുതന്നെ പ്രദർശിപ്പിച്ചിരിക്കുന്നു എന്നു ലോകം പറഞ്ഞു. സഹിക്കാം, ഗൗരിഅമ്മയെ ആരും ഗൗനിക്കാതെ പോയിരുന്നു എങ്കിൽ! അവർ അടുത്തമുറിയിൽ പോയി കുറെ കണ്ണുനീർ കുടിക്കും.

ഗൗരിഅമ്മ പറഞ്ഞു:—

"നിനക്കു ഒരു ഭാവമുണ്ട്, നിനക്കു കണ്ണുകിട്ടാതെ ഇരിക്കുവാനാണ് എന്നെ ഇവിടെ വച്ചിരിക്കുന്നതെന്ന്"

"അക്കാ! ഈ——"

"നീ പറഞ്ഞിട്ടില്ലായിരിക്കും. പക്ഷേ ഇവിടെ വരുന്നവരിൽ അങ്ങിനെ ഒരു വിചാരം ഉണ്ടാകുന്നുണ്ട്"

"അക്കനു തോന്നും പോലെയൊക്കെപ്പറയണം"

"ഞാൻ അതിനു ദൃഷ്ടാന്തങ്ങൾ പറയാം"

"എനിക്കൊന്നും കേൾക്കണ്ട"

"നീ എന്തിനു എന്നെ ആക്ഷേപിക്കുന്നു? ഞാൻ നിന്നെ കുററപ്പെടുത്തുന്നതു നീ നന്നാകുവാനാണ്"

"എനിക്കതറിയാം. ഇവിടെ വരുന്നവരോട് ഹൃദ്യമായി പെരുമാറാൻ ഞാൻ ശ്രമിക്കുന്നുണ്ട്. പക്ഷേ എനിക്കൊരുസംഭ്രമമാണ്. എല്ലാവരും എന്റെ ചുററിനും കൂടിനില്ക്കും. അക്കന്റെ അടുത്തേക്കു ചെല്ലാൻ ഞാൻ പറയും. ആരും അങ്ങോട്ടു വരാത്തതു എന്റെ കുററമാണോ? ചിലപ്പോൾ ഓടിക്കളയാൻ എനിക്കു തോന്നീയിട്ടുണ്ട്. ഈ വിദ്യാർത്ഥികൾ—അവരുടെ നോട്ടമാണു സഹിക്കാൻ മേലാത്തതു. ചിലപ്പോൾ എന്റെ ഹൃദയം പൊട്ടിപ്പോകുമെന്നു എനിക്കുതോന്നും"

ഗൗരിഅമ്മയുടെ ഭക്തി വർദ്ധിച്ചു. അവർ ഇക്കാലങ്ങളിൽ കൂടുതലായി പല വ്രതങ്ങളും അനുഷ്ഠിക്കാറുണ്ട്. രശ്മിണി നേരമ്പോക്കായി ചോദിക്കും:

"അക്കാ! ഉടലോടെ അക്കൻ സ്വർഗ്ഗത്തുപോകാൻ ശ്രമിക്കുകയാണോ?"

"ഇതേ ശാശ്വതമായിട്ടുള്ളു. ഈ ശരീരം നശിക്കും. അതോടെ ഈ സുഖങ്ങളും നശിക്കും. പരിഹസിക്കേണ്ട"

"എനിക്കു ഈ വേദാന്തമൊന്നും വേണ്ട. എനിക്കു സുഖിക്കുകയും ദുഃഖിക്കുകയും വേണം. എനിക്കു അങ്ങിനെ ജീവിക്കുവാനാണ് ആഗ്രഹം"

"നീ ഈ വേദാന്തം അന്വേഷിക്കും"

ക്രമേണ രശ്മിണിയുമായി ഒരു അകൽച്ച ഗൗരിഅമ്മയ്ക്കുണ്ടായി. സ്റ്റോറിലെ വില്പനക്കാര്യങ്ങളിൽ അവൾ ഇടപെടാതെ ആയി. അതെല്ലാം രശ്മിണിയുടെ തനതു കാര്യംപോലെ ഗൗരിഅമ്മ ഭാവിച്ചുപോന്നു. ഒരു എളിമത്വമന സ്ഥിതിയും രശ്മിണിഅമ്മയിൽ വളർന്നുവന്നു. ഇന്നു തിരുത്തലുകളും കുററപ്പെടുത്തലുകളുമൊന്നുമില്ല. രശ്മിണിയെ രശ്മിണിഅമ്മ എന്നേ വിളിക്കാറുള്ളു.

ഒരു ദിവസം രശ്മിണി ഗൗരിഅമ്മയോടു പറഞ്ഞു:—

"അക്കാ! ഇവിടെ രണ്ടുപേരെ വേണോ എന്നു സെക്രട്ടറി ചോദിച്ചു"

ഗൗരിഅമ്മ ഒന്നു നടുങ്ങി. രശ്മിണി നിർദ്ദോഷമായി ചിരിച്ചുകൊണ്ടു തുടർന്നു:

"വേണമെന്നാണു ഞാൻ പറഞ്ഞത്"

"രണ്ടുപേർ വേണ്ട എന്നു നിങ്ങൾ പറയാഞ്ഞതെന്ത്?"

ഗൗരിഅമ്മയുടെ സ്വരം അർത്ഥഗർഭമായിരുന്നു.

"എന്നാൽ അക്കനെ പിരിച്ചു വിടാൻ ഞാൻ പറയട്ടോ?"

രശ്മിണി ചിരിച്ചു.

"പറയണം. എന്നാൽ എനിക്കെന്ത്? എനിക്കു എന്റെ ഭഗവാനുണ്ട്. രശ്മിണിഅമ്മ! എന്തിനു ശവത്തെ കുത്തുന്നു? ഞാൻ എന്റെ താഴ്ച സമ്മതിച്ചുവല്ലൊ. ഞാൻ ശകുനംകൂടെ കാണാൻ കൊള്ളാത്തവളാണ്. വിരൂപയാണ്"

രശ്മിണിയുടെ കരൾ നൊന്തു. ആ നിർദ്ദോഷമായ ചിരി ഇങ്ങനെ ആ സാധുവിന്റെ ഹൃദയത്തെ കീറിക്കുമെന്ന് അവൾ ചിന്തിച്ചില്ല. ആ സാധുയുവതി തന്നെത്താൻ ശപിച്ചു. അവളുടെ മുഖം അപരാധബോധത്താൽ വാടി. തല കുമ്പിട്ടിരുന്നു കരയുന്ന ഗൗരിഅമ്മയുടെ അടുത്തുചെന്ന് ശിരസ്സുപിടിച്ചുയർത്തിപറഞ്ഞു.

"അക്കാ!"

"വേണ്ട. ഞാൻ എല്ലാവരെയും അറിയും"

കുറച്ചുനേരത്തേയ്ക്കു രശ്മിണി ഒന്നും പറഞ്ഞില്ല. അവളുടെ കണ്ണുകൾ നിറഞ്ഞു.

"അക്കാ! ഒരാൾ കൂടുതലെങ്കിൽ ഞാൻ പോകാം. എന്റെ ചിരി ഞാൻ നേരമ്പോക്കായി കളി പറഞ്ഞതാണ് അക്കാ! അക്കാ! എന്റെ പൊന്നക്കനല്ലേ! എന്റെ മുഖത്തൊന്നു നോക്കണം"

"എന്നെ എന്റെ പാട്ടിനു വിട്ടേയ്ക്കണം"

"അക്കാ! ഞാൻ മനപൂർവ്വമായി..."

"മതി. മതി"

വളരെനേരം കഴിഞ്ഞു ഗൗരിഅമ്മ പറഞ്ഞു.

"നോക്കണം രശ്മിണിഅമ്മ! ഞാൻ നിങ്ങളോടു ചെയ്തിട്ടുള്ള അപരാധം ക്ഷമിക്കണം."

"അക്കൻ എന്തപരാധംചെയ്തു? ഞാനാണ് അപരാധംചെയ്തത്."

"ഇവിടെനിന്നും പിരിച്ചുവിട്ടാൽ ഞാൻ അശരണയാകും. എനിക്കാരുമില്ല."

"അക്കനെ പിരിച്ചുവിടാൻ ഞാൻ പറഞ്ഞുവെന്നാണോ അക്കൻ പറയുന്നത്?"

"അല്ല നിങ്ങൾ അങ്ങിനെ പറയുകയില്ല.

"പിന്നെയെന്താണു ഇങ്ങിനെ പറയുന്നത്?"

"നിങ്ങളുടെ അഭിപ്രായത്തിലാണ് എന്റെ ഈ സ്ഥാനം സ്ഥിതിചെയ്യുന്നത്. നിങ്ങൾ പറഞ്ഞാൽ എനിക്കിവിടെ ജോലിയില്ല. എനിക്കതറിയാമല്ലൊ. ആ അധികാരം നിങ്ങൾ ഭാവിക്കുന്നതും എന്റെ നിസ്സഹായതയെ പരിഹസിക്കുന്നതും എന്തിന്"?

“അക്കാ! അക്കനൊണെ ഞാൻ അക്കന്റെ മനസ്സിനെ വേദനപ്പെടുത്തണമെന്നു വിചാരിക്കുന്നില്ല. നേരമ്പോക്കായി പറഞ്ഞതു ക്ഷമിക്കണം. അക്കനേക്കാൾ മേന്മ എനിക്കു ഇവിടെയില്ല.”

“അതു പറയാതെ ഇരിക്കണം. എന്നാൽ അക്കനെ പിരിച്ചുവിടാൻ പറയട്ടെ എന്ന ചോദ്യവും ആ ചിരിയും— രുഗ്മിണിഅമ്മ! അധികാരവും സ്വാധീനശക്തിയും ഞാൻ സമ്മതിക്കുന്നല്ലോ”

“അക്കാ! ഇതു കഷ്ടമാണ്”

“അതെ. ഇവിടെനിന്നു നിങ്ങളും ഒരിക്കൽ പോകണം”

രുഗ്മിണി ഒരു മറുപടിയും പറഞ്ഞില്ല. ഗൗരിഅമ്മ തുടർന്നു.

“നിങ്ങൾ നല്ലവളാണ്. ദയാശീലയുമാണ്. എന്നോടു സ്നേഹമുണ്ട്. പക്ഷേ എന്നെ അശരണയായി—”

“നമുക്കു ഒരുമിച്ചു സെക്രട്ടറിയെ കാണാൻ പോകാം.”

“എന്തിന്? വേണ്ട. പക്ഷേ ഞാൻ ഒന്നു പറയുന്നു. ഈ ആകർഷകശക്തി ഒരിക്കൽ നശിച്ചുപോകും. അപ്പോൾ അവർ വേറൊരാളെ നിയമിക്കും.”

“ഞാൻ സെക്രട്ടറിയോടു ഏഷണി പറഞ്ഞുവെന്നാണോ അക്കൻ പറയുന്നതു്?”

“അല്ല നിങ്ങൾ ഒരിക്കലും അതു ചെയ്യുകയില്ല. നിങ്ങൾ നല്ലവളാണ്, ഹൃദയമുള്ളവളാണ്.”

“ഇതു പരിഹാസമായിപറയുകയല്ലേ?”

എന്റെ കൃഷ്ണനാണെ മനസ്സുതുറന്നു പറയുകയാണ്”

“ഇങ്ങനെയുള്ള വാക്കുകൾ പറയുന്നതെന്തക്കാ!”

“ഞാൻ പരമാർത്ഥം പറയുക ആയിരുന്നു. ഈ സ്റ്റോറിൽ ഞാൻ മുപ്പതുകൊല്ലമായി ജോലിനോക്കുന്നു. ഇപ്പോൾ ഞാൻ ഇവിടെ കൊള്ളരുതാത്തവളായി.”

“ആരെ ആണു പിരിച്ചയയ്ക്കുന്നതു് ആരു് അറിഞ്ഞു?”

“നിങ്ങൾ ഇവിടത്തെ വിളക്കാണ്. ഐശ്വര്യമാണ്. എന്നെക്കൊണ്ടു് സ്റ്റോറിനു ഒരു ഗുണവുമില്ല.”

“ഞാൻവന്നാണ് അക്കന്—”

“അല്ല അതു ലോകസ്വഭാവമാണ് അതാണു ഞാൻ പറഞ്ഞതു് ഇതുപോലെ ഒരു ദിവസം നിങ്ങൾക്കുമുണ്ടാകുമെന്ന്. പഴുത്ത ഇല കൊഴിയണം. പച്ച ഇല പിന്നീടു കൊഴിയുവാൻ പഴുക്കും”

രുഗ്മിണിക്കു മനസ്സിനു വേദനയുണ്ടാക്കുന്ന വാക്കുകളേ ഗൗരിഅമ്മയുടെ നാക്കിൽ നിന്നും വരുമാറുണ്ടായിരുന്നുള്ളു. അതു മനഃപൂർവമല്ല. അവരുടെ ഉപബോധമനസ്സിലെ പ്രവർത്തനങ്ങൾ എന്തെല്ലാമെന്ന് അവർക്കുതന്നെ അറിഞ്ഞുകൂട.

* * *

Reg. No. 11 & M. 2102 License No 76 dated 31-1-101

# കേരളകൗമുദി

ഞായറാഴ്ചതോറും പ്രസിദ്ധപ്പെടുത്തുന്നത്

പത്രാധിപർ: സി. വി. കുഞ്ഞുരാമൻ

പുസ്തകം 28 | തിരുവനന്തപുരം, 1112 മീനം 8 ഞായർ | ലക്കം 12



*Printed & Published by K. Krishnan Vydian at the Indira Printing Works, Pettah, Trivandrum*